JULY 2019 Vol. 5 Issue 54 THE FIRST ADVERTISING & MARKETING MAGAZINE IN MALAYALAM Price:₹50/-

# ഇഫെക്ടീവ് ആഡ്കോം

# eFFECTIVE ADCOM

INSIDE OUTSIDE
AD WORLD

THE WORLD OF
EFFECTIVE
COMMUNICATION

## Arshi Khan

International model
and actress

## എന്താണ് സ്ട്രാറ്റജി ?

## ചിരിക്കാം പുഞ്ചിരിക്കാം

## പരസ്യകലയുടെ മാറുന്ന രസതന്ത്രം

## പിരിമുറുക്കമില്ലാതെ ജോലി ചെയ്യാൻ

## കരിയറിലേക്കുള്ള ഉറച്ച ചുവടുവെയ്പ്പുകൾ

MODEL WATCH • STUDENTS CORNER • MOTIVATION • CAREER GUIDANCE • MEDIA

# ഇനി ഓൺലൈനിലൂടെ മാത്രമല്ല ഫോണിലൂടെയും
# ഹോസ്പിറ്റൽ അപ്പോയിന്റ്മെന്റ് ബുക്ക് ചെയ്യാം

2016 ജൂലൈ ഒന്നിനാണ് (ദേശീയ ഡോക്ടേഴ്സ് ദിനം) ക്വിക് ഡോക് ഡോട് കോം കേരള ജനതയ്ക്കായി സമർപ്പിച്ചത്.

ഹോസ്പിറ്റലുകളുടെയും ക്ലിനിക്കുകളുടെയും അപ്പോയ്ന്റ്മെന്റ് ബുക്കുചെയ്യാൻ സഹായിക്കുന്ന ഓൺലൈൻ ആപ്ലിക്കേഷനാണ് ക്വിക്ഡോക്ഡോട്കോം.ഇപ്പോൾ 142 ആശുപത്രികളിലും 113 ക്ലിനിക്കുകളിലുമായി കേരളത്തിലെ വിദഗ്ധരായ 2743 ഡോക്ടർമാരുടെ അപ്പോയിന്റ്മെന്റുകൾ ലഭ്യമാണ്. നിങ്ങളുടെ റജിസ്ട്രേഷനിലൂടെ നിങ്ങളുടെ ബന്ധുക്കൾക്കോ, സുഹൃത്തുക്കൾക്കോ അപ്പോയിന്റ്മെന്റ് എടുക്കാം.

ഒരു മാസം മുമ്പു മുതൽ അപ്പോയിന്റ്മെന്റുകൾ ലഭ്യമാണ്. എല്ലാ ദിവസവും രാവിലെ 8 മണിവരെ അതത് ദിവസത്തെ ഏറ്റവും അടുത്ത ടോക്കണുകൾ ലഭിക്കും. അതുപോലെ വിദഗ്ധരായ ഡോക്ടർമാരുടെ സേവനം ഏത് ആശുപത്രിയിലുണ്ട് എന്നും ഏതൊക്കെ ആശുപത്രികളിൽ എന്തൊക്കെ സേവനങ്ങൾ ഉണ്ട് എന്നും അറിയാം.

നിങ്ങൾ എടുക്കുന്ന അപ്പോയിന്റ്മെന്റുകൾ സ്ഥിരീകരിക്കാനായി qkdoc.com കസ്റ്റമർ കെയർ ടീം നിങ്ങളെ സഹായിക്കും. അതുപോലെ ഏതു സമയത്ത് ചെല്ലണമെന്നും നിർദേശം തരും. കൂടാതെ പൊതുജനങ്ങൾക്കായി സൗജന്യ രോഗനിർണയ ക്യാംപുകളും ആരോഗ്യ സെമിനാറുകളും ആശുപത്രികളുമായി സഹകരിച്ച് നടത്തുന്നുണ്ട്.

## അപ്പോയിന്റ്മെന്റ് എടുക്കുവാൻ 2 വഴികൾ

**ഓപ്ഷൻ 1** *A)* qkdoc.com വെബ്സൈറ്റ് അല്ലെങ്കിൽ qkdoc ആപ്ലിക്കേഷൻ ഡൗൺലോഡ് ചെയ്ത് റജിസ്റ്റർ ചെയ്യുക B) വേണ്ട ആശുപത്രി/ക്ലിനിക്/ഡോക്ടർ/ സ്പെഷലൈസേഷൻ സേർച്ച് ചെയ്യുക C) ലഭ്യമായ ടോക്കണുകൾ നേടുക D) റജിസ്ട്രേഷനിലൂടെ നിങ്ങൾക്കോ, സുഹൃത്തുക്കൾക്കോ, ബന്ധുക്കൾക്കോ, ടോക്കണുകൾ നേടാം. അതിനായി Book for another parent ക്ലിക്കു ചെയ്ത് മുൻപോട്ട് പോകുക.

**ഓപ്ഷൻ 2** *A)* അപ്പോയിന്റ്മെന്റുകൾ എടുക്കാനായി 7012612323 (24 x 7) (ഞായറാഴ്ചകളിലും) 8943927714, 0481-2587421 / 422 (രാവിലെ ഒമ്പതു മുതൽ വൈകിട്ട് 6 വരെ) നമ്പരുകളിലേക്ക് വിളിക്കാം B) നിങ്ങൾക്ക് ആവശ്യമായ ആശുപത്രി / ക്ലിനിക്ക് / ഡോക്ടർ എന്നീ വിവരങ്ങൾ പറയുക C) നിങ്ങളുടെ ഫോണിൽ വരുന്ന എസ്എംഎസിൽ നിന്നും ഒടിപി നമ്പർപറഞ്ഞുകൊടുക്കുമ്പോൾ ലഭ്യമായ ടോക്കണുകൾ നൽകുന്നു.

## ഡോക്ടറുടെ
## അപ്പോയ്ന്റ്മെന്റിനായി
## വിളിക്കുക

**7012612323 (24x7)**
**0481 2587421 / 422**
(9 am to 6pm)




**ആശുപത്രികളും ക്ലിനിക്കുകളും qkdoc.com ൽ റജിസ്റ്റർ ചെയ്യുവാനായി വിളിക്കുക : 8086137088, 9447732525**

- വിളിക്കുക 7012612323 (24x7) 0481 2587421/422 (9 am to 6pm)
- നിങ്ങളുടെ ആശുപത്രി/ക്ലിനിക്/ഡോക്ടർ എന്നീ വിവരങ്ങൾ പറയുക
- നിങ്ങൾക്കു വരുന്ന SMS ലെ OTP നമ്പർ പറഞ്ഞുകൊടുക്കുമ്പോൾ ലഭ്യമായ ടോക്കണുകൾ നൽകുന്നു



# ഉള്ളടക്കം

Cover: Arshi Khan
Celebrity Manager : Rakesh Kumar
98197 26960

Vol. 5 | Issue 54 | July 2019










Images Courtesy: Google

ഇഫെക്ടീവ് ആഡ്കോം **EFFECTIVE ADCOM**
Advertising is Communication. Marketing is destination
The First Advertising & Marketing Magazine in Malayalam

Chief Editor
**Mathew K. Mulamoottil**

Associate Editor
**Batten Bose**

Advisory Board
**Thekkinkadu Joseph**
**Prof. Josy Joseph**
**Joshy George**
**Somie**
**Janeesh Jajikalayam**

Marketing & Circulation Co-ordinator
**Vilsu Mathew**
Ph: 9744993356

Layout / Illustration
Adart Designing

Office Administration
**Mini S. Nair**

Marketing Offices:
**Effective Publications**
Mughal Palace Bldg, Collectorate P.O.
Kottayam - 2 , Kerala, India.
Ph: 0481 2561791, 08593 998705
e-mail: effectiveadcom@gmail.com

Regd. Office:
Mulamoottil Bldg., Cathedral Road
Manorama (S), Kottayam - 1, Kerala, India

Can read @







effectiveadcom/posts
09846057461
/effective.adcom
/effective-adcom
www.effectiveadcom.com

# EDITORIAL

## വൈറസുകളുടെ ചാകരക്കാലം

ഭൂമിയിലെ ജീവജാലങ്ങളെ എല്ലാക്കാലത്തും ഭീതിപ്പെടുത്തിക്കൊണ്ടിരിക്കുന്ന വിവിധതരം സൂക്ഷ്മ ജീവികളുണ്ട്. വലിയ ജീവികളേയും മറ്റും ഭയമില്ലാതെ നേരിടുന്ന മനുഷ്യൻ പക്ഷേ പലപ്പോഴും അടിപതറിപ്പോകുന്നത് ഈ വൈറസുകളുടെ മുന്നിലാണ്. വൈറസുകളിൽ നിരുപദ്രവകാരികളും രോഗകാരികളും അപകടകാരികളുമുണ്ട്. കഴിഞ്ഞ 40–50 വർഷത്തിനുള്ളിൽ മുപ്പതോളം വിവിധ രോഗകാരികളായ വൈറസുകൾ മനുഷ്യരിൽ ആക്രമണോത്സുകരായി കടന്നു കയറി എന്നാണ് റിപ്പോർട്ട് ചെയ്യപ്പെടുന്നത്. 'നിപ' എന്ന സമീപകാല ആക്രമണകാരിയെ ഒരു പരിധി വരെ പ്രതിരോധിക്കാൻ നമുക്കു കഴിഞ്ഞു എന്നത് ആശ്വാസകരമായൊരു കാര്യമാണ്.

എന്നാൽ 21 പേരുടെ ജീവൻ ബലിയർപ്പിച്ചശേഷമാണ് അതു സാധിച്ചത് എന്നത് വിസ്മരിക്കാനുമാവില്ല. നിപയുടെ സംക്രമണത്തെ പ്രതിരോധിക്കുവാൻ ഗവൺമെന്റും ആരോഗ്യവകുപ്പും ജനങ്ങളും പ്രകടിപ്പിച്ച പ്രതിബദ്ധതയും പരക്കെ അംഗീകരിക്കപ്പെടുകയും പ്രശംസിക്കപ്പെടുകയും ചെയ്ത വസ്തുതയാണ്.

പക്ഷേ ഇതുവരെയും നിപ വൈറസ്സിന്റെ ഉറവിടത്തേയും കേരളത്തിൽ എത്തിയ സാഹചര്യത്തേയും മാർഗ്ഗത്തേയും പൂർണ്ണമായും അപഗ്രഥിക്കാനായിട്ടില്ല എന്നതാണ് സത്യം. ഒരു വർഷത്തിനുശേഷം അത് വീണ്ടും സാന്നിദ്ധ്യം അറിയിക്കുകയുണ്ടായി. അതിനർത്ഥം വൈറസ് നമ്മുടെ ഇടയിൽ നിന്നും പൂർണ്ണമായി പോയിട്ടില്ല എന്നതാണ്.

പ്രശ്നങ്ങളുണ്ടായശേഷം മാത്രം പ്രതിവിധി തേടിപ്പോകുന്ന നമ്മുടെ ശീലം ഇത്തരം സാഹചര്യങ്ങളെ നേരിടുവാനുള്ള മുൻകരുതലുകൾ എടുക്കുന്നതിലേക്ക് മാറേണ്ടതുണ്ട്. ഇത് ഒരു സർക്കാരിന്റെ മാത്രം ഉത്തരവാദിത്വത്തിൽ വരുന്നതല്ല. നാമോരുത്തരും അതിനു കടപ്പെട്ടവരാണ്.

അതുപോലതന്നെ പലതരം വൈറസുകളും കടന്നു കയറുന്ന മേഖലയാണല്ലോ ബിസിനസ്സ്. അഡ്വർടൈസിംഗ് രംഗം എടുത്തു പറയുകയാണെങ്കിൽ അവിടെ കടന്നുകൂടിയിരിക്കുന്ന ഏറ്റവും ശക്തവും അപകടകാരിയുമായ വൈറസിന്റെ പേരാണ് കിക്ബാക്ക് അഥവാ ഡിസ്കൗണ്ട്. അത് ഈ മേഖലയാകെ വ്യാപിച്ചു കഴിഞ്ഞിരിക്കുന്നു. ഓരോ ആഡ് ഏജൻസികളും ഈ വൈറസിനെ വഹിച്ചുകൊണ്ടു നടക്കുന്നവരും രോഗസംക്രമണകാരികളുമാണ്. കേരളത്തിൽ ഈ വൈറസ് പടർത്തിയതാരാണ് എന്ന് പലർക്കുമറിയാം. ഏകദേശം ഇരുപതു വർഷക്കാലംകൊണ്ട് അത് ഈ മേഖലയെ ആകെ ആക്രമിച്ചു പ്രതിസന്ധിയിലാക്കി കഴിഞ്ഞിരിക്കുന്നു. പക്ഷേ ഇനി പറഞ്ഞിട്ടെന്തു കാര്യം. ഔഷധം കണ്ടെത്താനാവാത്ത ഈ വൈറസിൽ നിന്ന് നമ്മെ രക്ഷിക്കുവാൻ ഇനി ആർക്കു കഴിയും?

**ചീഫ് എഡിറ്റർ**




# എന്താണ് സ്ട്രാറ്റജി ?
# (STRATEGY)

ഒരു ലക്ഷ്യം നേടുന്നതിനായി വിദഗ്ധനായ ഒരു വ്യക്തിയോ ഒരുകൂട്ടം വ്യക്തികളോ നടത്തുന്ന ആസൂത്രണമാണ് സ്ട്രാറ്റജി എന്ന് സാമാന്യമായിപ്പറയാം. മികച്ച പരസ്യ കാമ്പെയിനുകളുടെ വിജയത്തിനു പിന്നിൽ ബുദ്ധിപൂർവ്വം ആസൂത്രണം ചെയ്ത ഒരു സ്ട്രാറ്റജിയുണ്ടാവും. എതിരാളികളുടെ ദൗർബല്യം മനസ്സിലാക്കിയാണ് സ്ട്രാറ്റജികൾക്കു രൂപം കൊടുക്കേണ്ടത്.

പരസ്യരംഗത്തു പ്രവർത്തിക്കുന്നവർ പുട്ടിനു തേങ്ങാപ്പീരപോലെ ഉപയോഗിക്കുന്ന പദമാണ് 'സ്ട്രാറ്റജി'. പച്ചമലയാളത്തിൽ ഇതിനെ തന്ത്രം എന്ന് വിളിക്കാം. തന്ത്രങ്ങൾ മെനയുന്ന വ്യക്തി അല്ലെങ്കിൽ വ്യക്തികൾ സ്ട്രാറ്റജിസ്റ്റുകൾ (Strategists) എന്നറിയപ്പെടുന്നു.

ഒരു ലക്ഷ്യം നേടുന്നതിനായി വിദഗ്ധനായ ഒരു വ്യക്തിയോ ഒരുകൂട്ടം വ്യക്തികളോ നടത്തുന്ന ആസൂത്രണമാണ് സ്ട്രാറ്റജി എന്ന് സാമാന്യമായി പ്പറയാം.

ഇന്ത്യയുടെ മഹാപുരാണമായ മഹാഭാരതം സ്ട്രാറ്റജികളുടെ ഒരു അക്ഷയഖനിയാണ്. എതിരാളിയുടെ ദൗർബല്യം മനസ്സിലാക്കി അവിടെ ആഞ്ഞടിക്കുക എന്ന തന്ത്രം വെളിവാക്കുന്ന ഒരു സംഭവം മഹാഭാരതത്തിലുണ്ട്.

കുരുക്ഷേത്രയുദ്ധം കഴിഞ്ഞു കൗരവൻമാരിൽ 99 പേരെയും ഭീമസേനൻ കൊലപ്പെടുത്തി. ശരീരമാസകലം മുറിവേറ്റ ദുര്യോധനൻ ഒരു രഹസ്യ സങ്കേതത്തിലാണ്. പാണ്ഡവന്മാർ അവിടം കണ്ടെത്തുന്നു.

എന്നാൽ താൻ ഇനി യുദ്ധത്തിനില്ല എന്നും തനിക്ക് രാജ്യവും പദവിയും വേണ്ട എന്നും ദുര്യോധനൻ മറുപടി പറഞ്ഞു. പാണ്ഡവന്മാരിൽ ഒന്നാമനായ യുധിഷ്ഠിരൻ ദുര്യോധനനെ വെല്ലുവിളിക്കുന്നു.

പെണ്ണുങ്ങളെപ്പോലെ ഒളിച്ചിരിക്കാതെ പുറത്തിറങ്ങി വാടാ...

ഞങ്ങൾ അഞ്ച് പേരിൽ ആരോടു വേണമെങ്കിലും നിനക്കു യുദ്ധം ചെയ്യാം. നീ നിശ്ചയിക്കുന്ന ആയുധം. നീ നിശ്ചയിക്കുന്ന ആൾ.

യുധിഷ്ഠിരന്റെ വെല്ലുവിളി കേട്ട് ശ്രീകൃഷ്ണൻ ചിന്താവിഷ്ടനായി. അദ്ദേഹം പാണ്ഡവരോടായിപ്പറഞ്ഞു:

ഗദായുദ്ധത്തിൽ ദുര്യോധനനെ ജയിക്കാൻ ഈ മൂന്നു ലോകത്തിലും ആരുമില്ല. ഭീമൻ മാത്രമേ ദുര്യോധനനോടു കിടപിടിക്കൂ. ഇനി എന്തു ചെയ്യും?

യുധിഷ്ഠിരന്റെ വെല്ലുവിളി സ്വീകരിച്ച ദുര്യോധനൻ

സങ്കേതത്തിൽ നിന്നും പുറത്തിറങ്ങി വന്നു. തോളിൽ തന്റെ സന്തതസഹചാരിയായ ഗദയുമുണ്ട്.

ഗദ വീശി ദുര്യോധനൻ പറഞ്ഞു:

ഞാൻ തയ്യാർ.

തുടർന്നയാൾ ഭീമന്റെ നേരെ ചൂണ്ടുവിരൽ നീട്ടി.

നീ മതി. എനിക്കു വേണ്ടത് നിന്നെയാണ്.

തുടർന്ന് നടന്നത് അതിഭീകരമായ ഗദായുദ്ധമാണ്. ദുര്യോധനനോട് പിടിച്ചുനിൽക്കാനാവാതെ ഭീമൻ അടിയേറ്റു വീണു. ദുര്യോധനൻ വീണുകിടക്കുന്ന ഭീമനെ പരിഹസിച്ചുകൊണ്ട് വെല്ലുവിളിച്ചു.

മഹാഭാരതത്തിലെ ഏറ്റവും വലിയ 'സ്ട്രാറ്റജി'യാണ് തുടർന്നു നടന്നത്. എതിരാളിയുടെ ദൗർബ്ബല്യം മനസ്സിലാക്കി അവിടെ ആയുധം പ്രയോഗിക്കുക എന്ന തന്ത്രം.

ദുര്യോധനന് അമ്മ ഗാന്ധാരിയുടെ അനുഗ്രഹത്താൽ, തുടകളൊഴിച്ച് ശരീരത്തിലൊരിടത്തും ആയുധമേൽക്കില്ല. ഇതറിയാവുന്ന ശ്രീകൃഷ്ണൻ അർജ്ജുനന് രഹസ്യനിർദ്ദേശം നൽകുന്നു. അർജ്ജുനൻ തന്റെ തുടകളിൽ താളം പിടിച്ചുകൊണ്ടിരുന്നു. ഭീമന് സംഗതി മനസ്സിലായി. ഭയങ്കരമായ അലർച്ചയോടെ ഭീമൻ കുതിച്ചുയരുകയും ദുര്യോധനന്റെ തുടകളിൽ ആഞ്ഞടിക്കുകയുംചെയ്തു.

ദുര്യോധനൻ വീണു.

മികച്ച പരസ്യ കാമ്പൈനുകളുടെ വിജയത്തിനു പിന്നിൽ ബുദ്ധിപൂർവ്വം ആസൂത്രണം ചെയ്ത ഒരു സ്ട്രാറ്റജിയുണ്ടാവും. എതിരാളികളുടെ ദൗർബ്ബല്യം മനസ്സിലാക്കിയാണ് സ്ട്രാറ്റജികൾക്കു രൂപം കൊടുക്കേണ്ടത്.

എൽ.ഡി.എഫ് വരും എല്ലാം ശരിയാകും!

നമ്മുടെ കഴിഞ്ഞ നിയമസഭാ തിരഞ്ഞെടുപ്പിൽ എൽ.ഡി.എഫ് രൂപം കൊടുത്ത സ്ട്രാറ്റജി പരക്കെ ചർച്ച ചെയ്യപ്പെട്ടതാണ്.

എൽ.ഡി.എഫ് വരും എല്ലാം ശരിയാകും എന്ന സന്ദേശത്തിനൊരു ബദൽ അവതരിപ്പിക്കാൻ യു.ഡി.എഫിനു കഴിഞ്ഞില്ല. തിരഞ്ഞെടുപ്പിൽ ഫലം കണ്ട ഒരു സ്ട്രാറ്റജിയായിരുന്നു ഇത്.

## അഡ്വെർട്ടൈസിംഗ് സ്ട്രാറ്റജി:

**അവശ്യവിവരങ്ങൾ**

- അഡ്വെർട്ടൈസിംഗ് സന്ദേശം (Advertising message) എന്തായിരിക്കണം എന്ന് തീരുമാനിക്കുക.
- എവിടെപ്പറയണം?

ഉദാ: ടെലിവിഷൻ, പ്രസ്, റേഡിയോ, ഫിലിം,

സോഷ്യൽ മീഡിയ etc.

- ആരെയാണ് ടാർജറ്റ് ചെയ്യേണ്ടത്?

(Target Audience)

- ഉല്പന്നത്തെക്കുറിച്ച് ഉപഭോക്താക്കളുടെ മനോഭാവം വിലയിരുത്തുക.
- ഭാവിയുടെ ബ്രാൻഡ് ആകുമോ എന്ന് ചിന്തിക്കുക
- വിപണിയിൽ ബ്രാൻഡിന് ശക്തമായ പൊസിഷനിംഗ് സ്റ്റേറ്റ്മെന്റ് കണ്ടെത്തുക




- മികച്ച മീഡിയ പ്ലാനിംഗ് / സ്ട്രാറ്റജി / ബജറ്റ് നിർണ്ണയം
- മാർക്കറ്റ് റിസർച്ച് പരിഗണിക്കുക – പ്രത്യേകിച്ച് ഏതൊക്കെ ഏരിയകളിൽ

### അറിയുക:

കൂടുതൽ സംസാരിക്കുന്നതിനേക്കാൾ എത്രയോ ഗുണകരമായ ഫലങ്ങളാണ് നിശബ്ദനായ ഒരു ശ്രോതാവിനു ലഭിക്കുന്നത്. വിവരസാങ്കേതിക വിദ്യയുടെ ഉല്പന്നമായ ഇന്റർനെറ്റ് അറിവിന്റെ ആകാശങ്ങൾ നിങ്ങൾക്കായി തുറന്നു തരുന്നു.

ആളുകൾക്കു പകരം വയ്ക്കാൻ മറ്റൊന്നില്ല. എല്ലാത്തരം ആളുകളുമായും സംസാരിക്കുക. എത്രയധികം ആളുകളുമായി ആശയവിനിമയം നടത്താൻ കഴിയുന്നുവോ അത്രയും നന്ന്. മികച്ച പരസ്യകാമ്പെയ്നുകളുടെ ആശയങ്ങൾ ഇങ്ങനെയുള്ള സംസാരത്തിൽ നിന്നാണ് രൂപം കൊള്ളുന്നത് എന്നറിയുക.

ക്ലയന്റിന്റെ ഉല്പന്നത്തെക്കുറിച്ചുള്ള ഏജൻസി ബ്രീഫ് സൂഷ്മമായി പഠിച്ചതിനുശേഷം മാത്രം ജോലി തുടങ്ങുക.

ക്രിയേറ്റീവ് സ്ട്രാറ്റജി കിറ്റിലടങ്ങിയ വിവരങ്ങളുടെ അടിസ്ഥാനത്തിൽ, മാർക്കറ്റിംഗ് വിഭാഗവുമായുള്ള ആശയവിനിമയത്തിലൂടെയുമാണ് ക്രിയേറ്റീവ് ടീം അഡ്വെർട്ടൈസിംഗ് കാമ്പയിൻ പ്ലാൻ ചെയ്യുന്നത്.

## അഡ്വെർട്ടൈസിംഗ് സ്ട്രാറ്റജി മാതൃക (Advertising Strategy Model)

അഡ്വെർട്ടൈസിംഗ് സ്ട്രാറ്റജിയുടെ ഒരു മാതൃക കാണുന്നത് കൂടുതൽ പ്രയോജനപ്രദമാവും.

അന്താരാഷ്ട്ര പ്രശസ്ത കാർ കമ്പനിയായ BMW വിന്റെ ഡീലർഷിപ്പ് കൊച്ചിയിലെ പ്രമുഖ ഓട്ടോമൊബൈൽ ഗ്രൂപ്പായ പിനക്കിൾ മോട്ടോഴ്സിനു ലഭിച്ചുവെന്നിരിക്കട്ടെ. ഇതിന്റെ പരസ്യച്ചുമതല X-FILES കമ്മ്യൂണിക്കേഷനു ലഭിച്ചു എന്നും കരുതുക.

എങ്ങനെയാവും ഒരു അഡ്വെർട്ടൈസിംഗ് സ്ട്രാറ്റജി തയ്യാറാക്കുക?

**ഇതാ ഒരു മോഡൽ:**

അഡ്വെർട്ടൈസിംഗ് സ്ട്രാറ്റജി ഫോർ പിനക്കിൾ മോട്ടോഴ്സ്, കൊച്ചി.

- കാമ്പയിൻ ലക്ഷ്യം (Purpose of the Campaign) (One & Only BMW Showroom)

കൊച്ചിയിലെ വൺ ആന്റ് ഒൺലി ബി.എം.ഡബ്ല്യു ഷോറൂമായ പിനക്കിളിന്റെ ആഗമനത്തെക്കുറിച്ച് ജനങ്ങളെ അറിയിക്കുക.

- ആരോടാണ് പറയേണ്ടത്? (Target)

ബി.എം.ഡബ്ല്യു. എന്ന ആഗോള ബ്രാൻഡ് സ്വന്തമാക്കാൻ കഴിവും (Purchasing ability) മോഹവുമുള്ള യഥാർത്ഥ കസ്റ്റമേഴ്സിനോടാണ് സംസാരിക്കേണ്ടത്.

- സിംഗിൾ മൈൻഡഡ് പ്രൊപ്പൊസിഷൻ (Single Minded Proposition)

കേരളത്തിലെ ഒരേയൊരു ബി.എം.ഡബ്ല്യു. അംഗീകൃത ഷോറൂമായ പിനക്കിൾ ഓട്ടോമൊബൈൽസ് കൊച്ചിയിൽ.

പ്രൊപ്പൊസിഷൻ : സപ്പോർട്ട്

- പിനക്കിൾ ഗ്രൂപ്പിന്റെ വിശ്വാസ്യതയും കറകളഞ്ഞ പ്രതിശ്ചായയും.
- ഹൈ-ടെക് ഷോറൂം
- അംഗീകൃത ഷോറൂമിൽ നിന്നും ലഭിക്കുന്ന മുഴുവൻ ആനുകൂല്യങ്ങൾ, അതായത് :

വാഹനത്തിന്റെ നേരിട്ടുള്ള ഡെലിവറി, ജെനുവിൻ സ്പെയർപാർട്ട്സുകൾ, ഏറ്റവും മികച്ച സർവ്വീസ്, കമ്പനി ഓഫറുകൾ.

- സപ്പോർട്ടിംഗ് കാമ്പയിൻ തീം (Supporting Campaign Theme)

കൊച്ചിയിലെ വൺ ആന്റ് ഒൺലി ബി.എം. ഡബ്ല്യു ഷോറൂം എന്ന ആദ്യ കാമ്പയിൻ USP യ്ക്കുശേഷം, അഡ്വെർട്ടൈസിംഗ് സ്ട്രാറ്റജി മുഴുവൻ ഒരു മാറ്റത്തിനു വിധേയമാവുകയാണ്.

### ADVERTISING STRATEGY Definition:

Advertising strategy is an advertising plan developed by businesses to create awareness among the customers about the product or service and motivate them to purchase the same. An advertising strategy encompasses two components: Information and persuasion. The information part includes informing customers about product features and benefits, price changes and is crucial for building primary demand. Creating persuasion in your advertising strategy is important to build brand preference or change buyer's perceptions especially in competitive markets.

### The steps to developing an advertising strategy include:

- Identifying the target audience
- Determining the role of advertising in the promotional mix
- Setting advertising objectives and budget size
- Selecting the creative strategy
- Determining the media and programming schedule
- Implementing the advertising program
- Measuring its effectiveness

ഓർമ്മിക്കുക:

കാമ്പയിൻ 'കെയർ' (Care) എന്ന തീമിലേക്കു മാറ്റപ്പെടുകയാണ്.

**ലക്ഷ്യം?**

ഉപഭോക്താക്കളുടെ ഓരോ ചുവടുവയ്പിലും പിനക്കിൾ എത്രമാത്രം കെയർ എടുക്കുന്നുവെന്ന വസ്തുത വ്യക്തമായിപ്പറയുക.

**ആരോടാണ് പറയുന്നത്?** (Target)

കസ്റ്റമേഴ്സാകാൻ താൽപ്പര്യമുള്ള വിഭാഗത്തെയാണ് അഭിസംബോധന ചെയ്യേണ്ടത്.

**പ്രതീക്ഷിക്കുന്ന പ്രതികരണം** (Expected response)

എന്റെ ബി.എം.ഡബ്ല്യു വിന് ഏറ്റവും മികച്ച കെയർ നൽകാൻ കഴിയുന്ന ലോകം പിനക്കിൾ തന്നെ.

സിംഗിൾ മൈൻഡഡ് പ്രൊപ്പൊസിഷൻ (Single Minded Proposition)

നിങ്ങളെ വഴി തെറ്റാതെ നയിക്കുന്നു. അതീവ ശ്രദ്ധയോടെ. (Keeps you on track. With Care)

- പ്രൊപ്പൊസിഷൻ : സപ്പോർട്ട്

പിനക്കിൾ ഓട്ടോമൊബൈൽസും കസ്റ്റമേഴ്സുമായി ഒരാത്മബന്ധം സ്ഥാപിക്കുക.



കെ.ആർ. മോഹൻദാസ്
കോപ്പിറൈറ്റർ
mohanmenon999@gmail.com

സ്വരൂപം

# ഘോഷയാത്ര തുടരുന്ന ടിജെഎസ്



ജോഷി ജോർജ്
joshygeorgecartoonist@gmail.com

ഇതാണ് പന്തളം തുമ്പമൺ സ്വദേശി ടി.ജെ.എസ് ജോർജ്. തൊണ്ണൂറ്റൊന്നു വയസ്സ്. കണ്ടാലൊരു സായിപ്പിന്റെ ലുക്ക്. വാർത്ത അച്ചടിച്ചതിന്റെ പേരിൽ സ്വതന്ത്ര ഇന്ത്യയിൽ അറസ്റ്റ് ചെയ്യപ്പെടുന്ന ആദ്യത്തെയാൾ. ഇംഗ്ലീഷ് ജേണലിസത്തിന് ഇന്ത്യയുടെ മികച്ച സംഭാവന. ഒട്ടേറെ വായനക്കാരുടെ ഹൃദയങ്ങളിൽ ഇന്നും മായാതെ നിൽക്കുന്ന നാമം.

ബാംഗ്ലൂർ രാജ്മഹൽ വിലാസ്. ഗുൽമോഹറുകളുടെ നിഴൽ വീണ തണുത്ത അന്തരീക്ഷത്തിൽ ചൈനീസ് ഗൃഹാലങ്കാരങ്ങൾ നിറഞ്ഞ അക്ഷര എന്ന മനോഹരമായ ഭവനത്തിൽ വാണരുളുന്നതിനിടയിലാണ് സ്വദേശാഭിമാനി കേസരി പുരസ്ക്കാരം തലയിൽ വന്നുവീഴുന്നത്.

പ്രഥമകാഴ്ചയിൽ ഗൗരവക്കാരനാണെന്ന് തോന്നുമെങ്കിലും ജോർജിന്റെ നല്ലപാതി അമ്മുവേടത്തി പറയുന്നത് ആളൊരു ശുദ്ധാത്മാവാണെന്നാണ്. സൽക്കാരപ്രിയർ. ആ സൗഹൃദത്തിന്റെ കിളിവാതിലൊന്ന് തുറന്ന് കിട്ടിയാൽ നിഷ്ക്കളങ്കവും വിനയാന്വിതവുമാകുന്നത് നമുക്കും കാണാനാകും.

കോട്ടയം എം.ഡി സെമിനാരിയിലും തിരുവനന്തപുരം യൂണിവേഴ്സിറ്റി കോളേജിലും പഠിച്ച ശേഷം മദ്രാസ് ക്രിസ്ത്യൻ കോളേജിൽ നിന്ന് ഇംഗ്ലീഷ് എം.എ. ബിരുദമെടുത്തു. 1949 ൽ മുംബൈയിലേക്ക് വണ്ടി കയറി. പ്രഗൽഭനായ എസ്. സദാനന്ദിന്റെ നേതൃത്വത്തിൽ ഫ്രീ പ്രസ്സ് പത്രം ജ്വലിച്ചു നിൽക്കുന്ന കാലം. ജോർജ് പത്രപ്രവർത്തനത്തിന്റെ ഹരിശ്രീ കുറിച്ച ഫ്രീ പ്രസ് ജേണൽ. അക്കാലത്താണ് എം. പി. നാരായണപിള്ളയെ പരിചയപ്പെടുന്നത്. ആ ചങ്ങാത്തം നാരായണപിള്ള മരിക്കുന്നതുവരെ തുടർന്നു.

മുംബൈയിൽ ഫ്രാങ്ക് മൊറേയ്സും ഡൽഹിയിൽ ചലപതിറാവുവും ബാംഗ്ലൂരിൽ പോത്തൻ ജോസഫും ഇന്ത്യൻ പത്രലോകത്തെ മുടിചൂടാമന്നന്മാരായി വാഴുന്ന കാലം. ഈ മൂന്നു പേരും ജോർജിന്റെ മനസ്സിൽ ആവേശം പടർത്തി. അതിപ്രഗൽഭരായ കെ. ശിവറാം, എസ്. നടരാജൻ, എം.വി. കാമത്ത്, എ.എഫ്.എസ് തല്യാർ ഖാൻ, അശോക് മേത്ത എന്നിവരൊക്കെ ഫ്രീപ്രസ്സിന്റെ ന്യൂസ് റൂമിൽ ജ്വലിച്ച് നിൽക്കുന്നു. ഒരു മൂലയിലെ കസേരയിലിരുന്ന് കാർട്ടൂൺ വരച്ചിരുന്നത്, പിൽക്കാലത്ത് ഇന്ത്യയെ വിറപ്പിച്ച മുംബൈയുടെ കടുവ ബാൽ താക്കറെ.

പിന്നീട് നെഹ്റു, വി.കെ. കൃഷ്ണമേനോൻ, എ.കെ. ജി, വി.പി. മേനോൻ എന്നിവരുമായൊക്കെയായി അടുപ്പത്തിലായി. കൃഷ്ണമേനോനെക്കുറിച്ചും ടി.ജെ. എസ് പുസ്തകമെഴുതി. പതിനാലു വർഷമാണ് ഫ്രീപ്രസ്സിൽ ജോലി ചെയ്തത്. അതിനിടയ്ക്കായിരുന്നു മൂന്നാം ക്ലാസ് റെയിൽവെ ടിക്കറ്റുമായി ഇന്ത്യ കാണാനിറങ്ങിയത്. തോൾസഞ്ചിയുമായി നഗരങ്ങളിൽനിന്ന് നഗരങ്ങളിലേക്കുള്ള ദേശാടനം. ഉറക്കം പ്ലാറ്റ്ഫോമിലും ഫുട്പാത്തുകളിലും. ഇതിനിടെ കാശിയിലെ ചേരിപ്രദേശത്ത് പനി പിടിച്ച് ബോധമറ്റ് ഒരാഴ്ച കിടപ്പിൽ.



ഫ്രീപ്രസ്സിൽനിന്ന് ബീഹാറിലേക്ക് കടന്നു. പ്രത്യേകിച്ച് കാരണമൊന്നുമുണ്ടായിരുന്നില്ലെന്ന് അദ്ദേഹം പറയുന്നു. പക്ഷേ ബിഹാറിലെ സാഹചര്യങ്ങൾ നിർഭയവും നിഷ്പക്ഷവുമായ പത്രപ്രവർത്തനത്തിന് അനുകൂലമായിരുന്നില്ല.

ഇന്റർനാഷനൽ പ്രസ് ഇൻസ്റ്റിറ്റ്യൂട്ടിന്റെ ക്ഷണമനുസരിച്ച് അമേരിക്കയിലും സ്വിറ്റ്സർലാന്റിലും ഒരു വർഷം ചെലവിടാൻ സാധിച്ചു. ഇക്കാലത്താണ് ഹോചിമിന്റെ നാട്ടിൽ എന്ന പുസ്തകമെഴുതിയത്. ദക്ഷിണപൂർവേഷ്യൻ രാഷ്ട്രീയത്തിന്റെ സ്പന്ദനങ്ങൾക്ക് കാതോർക്കാനുള്ള അവസരം ലഭിച്ച ടി.ജെ.എസ് വിയറ്റ്നാം, മനില, സിംഗപ്പൂർ എന്നിവിടങ്ങളിൽ വിവിധ പത്രങ്ങളിൽ ജോലി ചെയ്തു. തുടർന്ന് പ്രസിദ്ധമായ ഫാർ ഈസ്റ്റേൺ എക്കണോമിക് റിവ്യൂവിന്റെ പൊളിറ്റിക്കൽ എഡിറ്ററായി ഹോങ്കോംഗിൽ നിയമിതനായി.

1981 ലാണ് ഇന്ത്യയിലേക്ക് മടങ്ങിയതും ബാംഗ്ലൂരിൽ സ്ഥിരതാമസമാക്കിയതും. 1983 ൽ ഇന്ത്യൻ എക്സ്പ്രസിന്റെ ബാംഗ്ലൂർ റസിഡന്റ് എഡിറ്ററായി. ബി.ഡി ഗോയങ്കയുടെ പേരിലുള്ള ഇന്ത്യൻ എക്സ്പ്രസ് ഫൗണ്ടേഷന്റെ മേധാവിയുമായിരുന്നു ഏറെനാൾ. സമകാലിക മലയാളം വാരിക തുടങ്ങിയത് ഇക്കാലത്താണ്. ടിയാന്റെ ആത്മകഥാംശം തുളുമ്പുന്ന 'ഘോഷയാത്ര' എന്ന പുസ്തകം മലയാളികൾ വായിച്ചിരിക്കേണ്ട ഒന്നാണെന്നുകൂടി ഓർമിപ്പിക്കട്ടെ.




# പരസ്യകലയുടെ മാറുന്ന രസതന്ത്രം

പരസ്യങ്ങളുടെ ജന്മഗൃഹമാണ് അഡ്വർട്ടൈസിങ്ങ് ഏജൻസികൾ. അതിരുകളില്ലാതെ പാറിപ്പറക്കുന്ന സർഗ്ഗാത്മകത. അതിൽ എഴുത്തുണ്ട്. ചിത്രകലയുണ്ട്. ഫോട്ടോഗ്രാഫിയുണ്ട്. മനശാസ്ത്രമുണ്ട്. ഒപ്പം ശുദ്ധ കച്ചവടവും. ഇവ സമന്വയിപ്പിച്ചാൽ അത് അഡ്വർടൈസിങ്ങ് കലയാകും.

വ്യവസായ വിപ്ലവത്തിന്റെ ജാരസന്തതികളായ അനാവശ്യ ഉൽപ്പന്നങ്ങൾ കമ്പോളങ്ങളിൽ പെരുകിത്തുടങ്ങിയ കാലം മുതലാകാം പരസ്യങ്ങളുടെ അനിവാര്യത ഉൽപാദകർ മനസ്സിലാക്കിയത് എന്ന് വിശ്വസിക്കേണ്ടിയിരിക്കുന്നു. ഒരേ ഉൽപ്പന്നം പല ആകൃതിയിലും വ്യത്യസ്ത വർണ്ണങ്ങളിലും പുതിയ പാക്കിങ്ങിലും കമ്പനികൾ വിപണിയിലിറക്കി പരീക്ഷിച്ചു. അതോടെ ഉൽപ്പന്നങ്ങൾ പ്രളയമായി കമ്പോളങ്ങളിൽ വന്ന് നിറഞ്ഞു കവിഞ്ഞു. ദൗർഭാഗ്യമെന്ന് പറയട്ടെ ഉൽപാദകരുടെ കണക്കുകൂട്ടലുകൾ തെറ്റിച്ച് അധികം വിറ്റഴിയാതെ ഇവയെല്ലാം ഗോഡൗണിൽ കെട്ടിക്കിടന്നു നശിക്കാൻ തുടങ്ങി. അപ്പോഴാണ് 'സ്ട്രീറ്റ് ക്രയേഴ്സ്' എന്ന ഒരാശയം ഇക്കൂട്ടർ കണ്ടെത്തിയത് എന്ന് ഈ രംഗത്തെ വിദഗ്ദ്ധർ ചൂണ്ടിക്കാണിക്കുന്നു. ജനസഞ്ചാരമുള്ള വീഥികളിൽ ഒരിടത്തുനിന്നുകൊണ്ട് തങ്ങളുടെ ഉൽപന്നങ്ങളുടെ ഗുണമേന്മകൾ വിളിച്ചുകൂവി ജനശ്രദ്ധ പിടിച്ചുപറ്റുകയെന്ന നാടൻ ഏർപ്പാട് തന്നെയാണിത്. തെരുവുമൂലകളിൽ തമ്പേറടിച്ച് ഭരണകൂടത്തിന്റെ നിയമങ്ങളും ചട്ടങ്ങളും വിളംബരപ്പെടുത്തുന്നത് നമ്മുടെ പൗരാണികകാലം മുതൽ നിലവിലുള്ളതാണല്ലോ.

കാലം മാറുകയും ഒപ്പം ശാസ്ത്രം അന്തമില്ലാതെ മുന്നോട്ട് കുതിക്കുകയും കച്ചവടങ്ങൾ സമൂഹത്തിന് അനിവാര്യമാവുകയും ചെയ്തതോടെ സ്ട്രീറ്റ് ക്രയേഴ്സ് കർട്ടന് പുറകിലേക്ക് മറഞ്ഞു. ആ ദൗത്യം പിന്നീട് പത്രങ്ങൾ നിർവഹിച്ചു പോരുന്നു. ലോകത്തെമ്പാടുമുള്ള വാർത്തകളറിയാൻ ടിവി, റേഡിയോ തുടങ്ങിയ മറ്റു മാധ്യമങ്ങൾ നിലവിലുള്ളപ്പോൾ തന്നെ സ്വന്തം വീട്ടുവാതുക്കൽ രാവിലെ വന്നെത്തുന്ന തന്റെ ഇഷ്ടപത്രത്തെയാണ് ഒരാൾ ആശ്രയിക്കുന്നത്. ചുരുക്കത്തിൽ ഒരു സാധാരണക്കാരന്റെ ദിവസം തുടങ്ങുന്നതുതന്നെ പത്രവായനയോടെയും ചൂടുള്ള ചായക്കുമൊപ്പവുമാണ്. ടോയ്‌ലെറ്റിൽ പോകുമ്പോൾ തന്റെ പ്രിയപത്രം കൈയിൽ കരുതുന്ന ഒരു വിദ്വാന് അതിലെ സ്പോർട്സ് പേജ് അരിച്ചുപെറുക്കി വായിച്ചില്ലെങ്കിൽ ശോധനയുണ്ടാകില്ലെന്ന് പറയുന്നത് ഒട്ടും അതിശയോക്തിയല്ല.

പതിനേഴാം നൂറ്റാണ്ടിൽ കൽക്കത്തയിൽ നിന്ന് പ്രസിദ്ധീകരിച്ചുപോന്ന 'ദി ബംഗാൾ ഗസറ്റാ'യിരുന്നു ഇന്ത്യയിലെ ആദ്യ പത്രം. ഇതിൽ ഇനം തിരിച്ചുള്ള പരസ്യങ്ങളായിരുന്നു പ്രത്യക്ഷപ്പെട്ടുകൊണ്ടിരുന്നതെന്ന് സിദ്ധാർത്ഥ് കോളജ് ഓഫ് മാസ് കമ്യൂണിക്കേഷനിലെ പ്രൊഫസർ ജാനി പറഞ്ഞത് ഓർക്കുന്നു. ഉൽപ്പന്നങ്ങൾ വിറ്റഴിക്കാൻ ഏറ്റവും ചെലവുകുറഞ്ഞതും വായനക്കാരിൽ അവയുടെ വിശദാംശങ്ങൾ പ്രചരിപ്പിക്കാനും ഉൽപാദകർ പത്രങ്ങൾ തെരഞ്ഞെടുത്തു തുടങ്ങി. വർത്തമാനപത്രങ്ങളുടെ റോൾ ടിവി വാർത്തകൾക്കും ഡിജിറ്റൽ ചാനലുകൾക്കും വഴിമാറിയിട്ടുണ്ടെന്ന സത്യം നിലവിലുണ്ടെങ്കിലും, ലോകത്തിലെ നമ്പർ വൺ പണം വാരുന്ന വ്യവസായമായി പത്രങ്ങൾ മാറിക്കഴിഞ്ഞു. വാർത്ത എന്ന തെലുങ്കു പത്രത്തിന്റെ ചെയർമാൻ ഗിരീഷ് സാംഗി തന്റെ സ്പെയ്സ് മാർക്കറ്റിങ്ങ് വിഭാഗത്തിലെ ഞാനടക്കമുള്ള എക്സ്ക്യൂട്ടീവുകൾക്കിടയിൽ നടത്തിയ പ്രഭാഷണത്തിൽ പറയുന്നത് Advertisements are backbone of newspapsers എന്നാണ്.

അദ്ദേഹം തുടർന്ന് പറയുന്നു എസ്കിമോകൾക്കിടയിൽ റഫ്രിജറേറ്റർ വിൽക്കുന്ന സെയിൽസ് പേഴ്സണാകണം നിങ്ങളോരുത്തരും. സാംഗിയുടെ വാക്കുകൾ ഇവിടെ ഏറെ ശ്രദ്ധേയമാണെന്ന് തോന്നുന്നു. പത്രങ്ങളും പരസ്യങ്ങളും ഒരേ നാണയത്തിന്റെ രണ്ടു വശങ്ങൾ തന്നെയെന്ന് ആലങ്കാരികമായി പറയാം.

ബ്രിട്ടീഷ് സാമ്രാജ്യം ഇന്ത്യ ഭരിക്കുമ്പോൾ തന്നെ ആദ്യം ചില വെള്ളക്കാരും പാഴ്സികളും പിന്നീട് മറ്റുള്ളവരും പത്രവ്യവസായത്തിൽ പണം മുടക്കി. അക്കാലത്ത് ധാരാളം ബ്രിട്ടീഷ് ആഡ് ഏജൻസികൾ ബോംബെയിൽ ശാഖകൾ ആരംഭിച്ചതായി കാണുന്നു. പരസ്യങ്ങൾ വഴി വിദേശ ഉല്പന്നങ്ങളുടെ കമ്പോളം സുഗമമാക്കുക എന്ന ലക്ഷ്യം മാത്രമായിരുന്നില്ല. തങ്ങളുടെ മാതൃരാജ്യത്തിന്റെ മുഖമുദ്രയായ വർണ്ണ വിവേചനം, ഉച്ചനീചത്വം തുടങ്ങിയ പിന്തിരിപ്പൻ ആശയങ്ങൾ പത്രപരസ്യങ്ങ







ളിലൂടെ പ്രചരിപ്പിക്കാനുള്ള ഒരു ഇടം കൂടി കണ്ടെത്തുക എന്നതായിരുന്നു ഈ ഏജൻസികളുടെ അടിസ്ഥാനപരമായ ഉദ്ദേശ്യം. പിയേ്സ് സോപ്പ്, യാഡ്‌ലി പൗഡർ തുടങ്ങിയവയുടെ പഴയകാല പരസ്യങ്ങൾ ശ്രദ്ധിക്കുക. പിയേഴ്‌സിന്റെ ആദ്യകാല പരസ്യങ്ങളിലൊന്നിൽ വർണ്ണ വിവേചനം എങ്ങിനെ പ്രകടമാക്കിയിട്ടുണ്ടെന്ന് നോക്കാം. ഒരു കറുത്ത കുട്ടിയോട് വെള്ളക്കാരി ബാലിക ചോദിക്കുന്നതിങ്ങനെ. 'ഏറ്റവും സുന്ദരിയാകാനുള്ള ഈ സോപ്പുകൊണ്ട് നിന്റെ അമ്മ നിന്നെ കഴുകുന്നില്ലേ' എന്നാണ്. താഴെ പിയേഴ്‌സിന്റെ ചിത്രവും ചേർത്തിട്ടുണ്ട്. നോക്കണേ, പരസ്യങ്ങൾ പോകുന്ന പോക്ക്.

1822ൽ മെർസബാൻ പാഴ്‌സി കുടുംബം ബോംബേ സമാചാർ എന്ന ഗുജറാത്തി പത്രം ബോംബേയിൽ ആരംഭിച്ചു. ഇപ്പോഴും ഹോർണിമാൻ സർക്കിളിന് സമീപസ്ഥമായ പഴയ കെട്ടിടത്തിൽ നിന്നു തന്നെ അത് പ്രസിദ്ധീകരിച്ചു വരുന്നുണ്ട്. മഹാരാഷ്ട്രയിൽ ശിവസേന ഭരണമേറ്റെടുത്തപ്പോൾ പേരുകൾക്ക് മറാഠിവൽക്കരണം നിർബന്ധിതമായതോടെ ബോംബേ സമാചാറിന്റെ നാമം മുംബൈ സമാചാർ എന്നാക്കി മാറ്റിയതൊഴികെ കാലമേറെച്ചെന്നിട്ടും അവരുടെ ആ യാഥാസ്ഥിതിക വീക്ഷണത്തിന് വലിയ മാറ്റങ്ങളൊന്നും വരുത്തിയിട്ടില്ല. കാക്കി യൂണിഫോം ധരിച്ച വൃദ്ധരായ ശിപായിമാർ സ്റ്റൂളിലിരുന്ന് ഉറക്കം തൂങ്ങുന്നതും ലെഡ്ജറുകൾ തുറന്നുവെച്ച് കുത്തിക്കുറിച്ചുകൊണ്ടിരിക്കുന്ന മധ്യവയസ്സ് കഴിഞ്ഞ പാഴ്‌സികളായ സ്ത്രീപുരുഷന്മാരും ഓഫീസും എഡിറ്റോറിയൽ ഡെസ്‌ക്കും കൈകാര്യം ചെയ്യുന്നതും സ്ഥിരം കാഴ്ചയാണ്. മെർസബാൻ കുടുംബത്തിൽ നിന്ന് കാമാ കുടുംബം പിന്നീട് ബോംബേ സമാചാറിന്റെ ഉടമസ്ഥരായി. ബ്രിട്ടീഷ് സാമ്രാജ്യത്തിനെതിരെ ഗാന്ധിയുടെ യങ് ഇന്ത്യയും ജവഹർലാൽ നെഹ്രുവിന്റെ നാഷണൽ ഹെറാൾഡും ശബ്ദമുയർത്തി. നാഷണൽ ഹെറാൾഡ് ഇപ്പോഴും ദില്ലി ന്യൂസ് സ്റ്റാന്റിൽ വിറ്റഴിഞ്ഞു പോരുന്നു. ദി ഹിന്ദു, റ്റൈംസ് ഓഫ് ഇന്ത്യ, സ്റ്റേറ്റ്മേൻ, ഹിന്ദുസ്ഥാൻ റ്റൈംസ് തുടങ്ങിയ പത്രങ്ങളും.

ബ്രിട്ടീഷ് ഭരണത്തിനെതിരെ പടവാളുയർത്തിയ പല പത്രങ്ങളുടേയും വായ വല്ലാതെ തുറക്കാതിരിക്കാൻ ഗവൺമെന്റ് 1878ൽ പത്രങ്ങൾക്ക് സെൻസർഷിപ്പ് ഏർപ്പെടുത്തി. അതോടെ സ്വാതന്ത്ര്യ സമരസേനാനികൾക്ക് ഉറച്ച മെഗാഫോൺ നഷ്ടപ്പെട്ടു. സമാനമായ ഒരു ഉരുക്കുനയത്തിന്റെ ചാട്ടവാറടി ഇന്ദിരാഗാന്ധി അടിയന്തരാവസ്ഥക്കാലത്ത് പ്രയോഗിച്ചു. തുടർന്ന് അവർക്കെതിരെ ശബ്ദിച്ച ശങ്കേഴ്‌സ് വീക്ക്‌ലിയും ഇംപ്രിന്റ് മാസികയും ഒപ്പം ചോരാമസ്വാമിയുടെ വിക്-വിക് എന്ന ഹാസ്യമാസികയും അടച്ചു പൂട്ടേണ്ടി വന്നു.

## ഏജൻസിയിൽ ഒരു ദിവസം

പരസ്യങ്ങളുടെ ജന്മഗൃഹമാണ് അഡ്വർട്ടൈസിങ്ങ് ഏജൻസികൾ. അതിരുകളില്ലാതെ പാറിപ്പറക്കുന്ന സർഗ്ഗാത്മകത. അതിൽ എഴുത്തുണ്ട്. ചിത്രകലയുണ്ട്. ഫോട്ടോഗ്രാഫിയുണ്ട്. മനശാസ്ത്രമുണ്ട്. ഒപ്പം ശുദ്ധ കച്ചവടവും. ഇവ സമന്വയിപ്പിച്ചാൽ അത് അഡ്വർട്ടൈസിങ്ങ് കലയാകും. ഇതുവഴി മാധ്യമങ്ങളിലൂടെ ഉൽപ്പന്നത്തിന്റെ പ്രസക്തി ഉപഭോക്താവിന്റെ മനസ്സിൽ കടന്നു വരും. ചിലപ്പോൾ കടന്നു കയറുക തന്നെ ചെയ്യും. ഈ പ്രക്രിയയിലൂടെ ആഡ് ഏജൻസിയുടെ ചക്രം തിരിയുകയായി.

ബോംബേ ഗിർഗാവിൽ 1905ൽ ആരംഭിച്ച ബി. ദത്താറാം & കമ്പനി ഇന്ത്യയിലെ ആദ്യ ആഡ് ഏജൻസിയുടെ നെറ്റിപ്പട്ടം ചാർത്തിയിരിക്കുന്നു. നാമമാത്രമായി ഇന്നും വീർ നരിമാൻ റോഡിൽ ഇത് പ്രവർത്തിക്കുന്നുണ്ട്.

കൊളാബയിലുള്ള ഫരിയാസ് ഹോട്ടലിനു സമീപം ഒരിടത്തരം ഏജൻസിയിലേക്കൊന്ന് എത്തിനോക്കാം. റിസപ്ഷനിൽ നിങ്ങളെ ചെറുമന്ദഹാസം തൂകി സ്വാഗതമരുളുന്ന സന്ധ്യാ രാജെ എന്ന യുവസുന്ദരി. അവൾ തന്റെ ഗാർഡൻ വരേലി സാരി തോളിൽ നിന്ന് ഇടയ്ക്കിടെ ഊർന്നു വീഴുന്നത് ശരിയാക്കുന്നുണ്ട്. സന്ദർശകന്റെ ആവശ്യമാരാഞ്ഞതിനു ശേഷം സോഫ ചൂണ്ടിക്കാണിച്ച് ഇരിക്കാൻ പറയുന്നു. ഫോണുകൾ നിരന്തരം ശബ്ദിക്കുന്നുണ്ട്. ടൈപ്പിസ്റ്റ് ജോർജ് റിലീസ് ഓർഡറുകളോ എസ്റ്റിമേറ്റോ മറ്റോ തയ്യാറാക്കുന്ന തിരക്കിൽ. തുടരെത്തുടരെയുള്ള ഫോൺവിളികളാലും ജീവനക്കാരുടെ ചോദ്യങ്ങളാലും അവൾ അല്പം വലഞ്ഞമട്ടാണെന്ന് തോന്നുന്നു.

'സന്ധ്യാ, റ്റൈംസ് ഓഫ് ഇന്ത്യയിലെ ഭവസാറിനെ കണക്റ്റ് ചെയ്യൂ'

'സന്ധ്യാ പാർക്കർ സ്റ്റുഡിയോവിൽ നിന്ന് മെറ്റീരിയലുകളെത്തിയോ?'

'ജാനേമൻ കൈസി ഹേ ആപ്? സാം കോ മിലേഗി?' എന്ന ഒരു വിദ്വാന്റെ പഞ്ചാരയടിയും കൂടിയായപ്പോൾ സോഫായിലിരിക്കുന്ന സന്ദർശകന്റെ കാര്യം സന്ധ്യ



പരസ്യ കലാകാരന്മാർ, ഒരു പഴയകാല ചിത്രം (1997)

മറക്കുന്നു. വീണ്ടും ചോദിക്കുന്നു. ആരെക്കാണാനെന്ന്. ചീഫ് എക്സിക്യൂട്ടീവ് എസ്.എ.ദേത്തേ എന്ന പേര് കേൾക്കുമ്പോൾ സന്ധ്യ ആളും മട്ടും മാതിരിയും നോക്കി ''സാവ്ളാറാം, സാബ് കേ ലിയേ കോഫി ലാവോ'' എന്ന് വിളിച്ചു കൂവുന്നു. സാവ്ളാറാം സ്റ്റോർ റൂമിൽ എന്തോ തെരയുകയോ കാച്ചിയ പാൽ പഞ്ചസാര ചേർത്ത് കുടിക്കുന്ന തിരക്കിലോ ആവാം. ഒടുവിൽ തല മാന്തിക്കൊണ്ട് അയാൾ നെസ്കോഫിയും ഒരു ഗ്ലാസ്സ് വെള്ളവും ട്രേയിൽ വെച്ച് സന്ദർശകന് നൽകുന്നു. ഇതിനിടെ വെളുത്ത പൈജാമയും കുർത്തയും ധരിച്ച് ചീഫ് കോപ്പി റൈറ്റർ തേജ്ഖാൻ ഒരു ബോട്ടിൽ ബിസ്ലേരി വെള്ളവും ചില പുസ്തകങ്ങളുമായി സ്റ്റുഡിയോവിലേക്ക് നടന്നു നീങ്ങുന്നു. പിന്നിൽ ജൂനിയർ കോപ്പി റൈറ്റർ ക്രിസ്റ്റഫർ ഡിസൂസയും പാമ്പാട്ടികളുടെ വേഷവിധാനം പോലെ ചില വസ്ത്രങ്ങൾ വലിച്ചു കയറ്റി, ബോബ് ചെയ്ത മുടിയും ചെറിയ മൂക്കിൽ വൈരമൂക്കുത്തിയുമണിഞ്ഞ അക്കൗണ്ട് എക്സിക്യൂട്ടീവ്  മിസ്. ശാലിനി ധില്ലനും രംഗപ്രവേശനം ചെയ്യുന്നുണ്ട്. ഇപ്പോൾ നമ്മുടെ സന്ദർശകൻ അൽപം അസ്വസ്ഥനാണ്. ആ ഹാളിലെ മറ്റു ജീവനക്കാർ സന്ദർശകനെ ചാഞ്ഞും ചെരിഞ്ഞും നോക്കുന്നുണ്ടെങ്കിലും അത് വകവെക്കാതെ അയാൾ ഫയൽ തുറന്ന് എന്തൊക്കെയോ പരിശോധിക്കുകയാണ്. ഒടുവിൽ ഒരു കോളജ് മാഗസിൻ അതിൽ നിന്ന് പുറത്തുചാടി.

ഇനി സത്യം പറയാം, ആ സന്ദർശകൻ ഞാൻ തന്നെയായിരുന്നു. ക്ഷമിക്കുക. ഈ ഏജൻസിയിൽ ഞാനൊരു ജോലി തേടി വന്നതാണ്. അൽപം കാത്തു നിന്നശേഷം എസ്.എ.ദേത്തേ എന്ന ചീഫ് എക്സിക്യൂട്ടീവ് എന്നെ  അകത്തേക്ക് വിളിപ്പിച്ചു. വിറക്കുന്ന കാൽവെപ്പും ചങ്കിടിപ്പുമുണ്ടെങ്കിലും പ്രസന്നവദനനായിത്തന്നെ ഞാൻ ക്യാബിനിൽ പ്രവേശിച്ചു. മിസ്റ്റർ ജോസ്, റ്റെയ്ക് യുവർ സീറ്റ് എന്ന ഉറച്ച ശബ്ദം ഞാൻ കേട്ടു. ഒരു ഗ്ലാസ്സ് വെള്ളം കിട്ടിയിരുന്നെങ്കിൽ എന്ന് ഞാൻ ആശിക്കുന്നുണ്ട്. ഒരു ഉൾവിളി ശ്രവിച്ചപോലെ ദേത്തേ യേരാ ഗ്ലാസ്സിൽ നിറച്ചുവെച്ചിരുന്ന തണുത്ത വെള്ളം എന്റെ മുന്നിലേക്ക് നീട്ടി. ഞാൻ കോൾ ലെറ്റർ അദ്ദേഹത്തിന് നൽകി. അത് മാറ്റിവെച്ച് ചോദ്യങ്ങൾ ആരംഭിച്ചു. അവ അധികമുണ്ടായിരുന്നില്ല. സർട്ടിഫിക്കറ്റുകളുടെ പരിശോധനയും ഉണ്ടായില്ല. ഏതായാലും എനിക്കാ ഏജൻസിയിൽ ജോലി ലഭിച്ചു.

സന്ദർശകർക്കുള്ള സോഫായിൽ രണ്ടുമൂന്നു സുന്ദരക്കുട്ടന്മാർ ഉപവിഷ്ഠരായിട്ടുണ്ട്. അവരും ഉദ്യോഗാർത്ഥികൾ തന്നെ എന്ന് തോന്നുന്നു. അലിക് പദംസിയും തേജ്ഖാനും ഝാംനെയും ഫ്രാങ്ക് സൈമോസുമൊക്കെ വിഹരിക്കുന്ന, വെട്ടിത്തിളങ്ങുന്ന ആശയങ്ങൾ ജനങ്ങൾക്കിടയിൽ പങ്കുവെയ്ക്കുന്ന ആ മാസ്മരികലോകത്തിലേക്ക് ആദ്യമായി ഞാൻ കാൽ വെച്ചു. ദേത്തേയുടെ പ്രൈവറ്റ് സെക്രട്ടറി മെഴ്സി നെറ്റോ എന്നെ അപ്പോയ്ന്റ് ചെയ്തുള്ള കത്തും നൽകി. കൂട്ടത്തിൽ അൽപം വികൃതമായ മലയാളത്തിൽ എന്റെ നാട് അന്വേഷിച്ചു. മേഴ്സി കൊല്ലം തങ്കശേരി സ്വദേശിനിയാണ്. അങ്ങനെ ആഡ് ഏജൻസിയിലെ ജോലി എന്ന എന്റെ ചിരകാലസ്വപ്നം സഫലമായെന്ന് അൽപം സാഹിത്യ ഭാഷയിൽ തന്നെ ഡയറിയിൽ എഴുതി. മീഡിയ അസിസ്റ്റന്റായി ചേർന്ന എന്നെയും രണ്ട് പുതിയ ആർട്ടിസ്റ്റുകളെയും അനുമോദിക്കാൻ വൈകിട്ട് കെയ്സ് കണക്കിന് തണുപ്പിച്ച ബീർ ബോട്ടിലുകളെത്തി. എല്ലാവരും ലണ്ടൻ പിൽസ്നർ കഴിച്ച് അൽപമൊക്കെ പൂസായിട്ടുണ്ട്. മഴ പെയ്യുന്നു. പുറത്തിറങ്ങി താജ്മഹൽ ഹോട്ടൽ പരിസരത്തെത്തി. വീറ്റിയിലേക്കുള്ള ബസ്സുകളൊന്നും വരുന്ന ലക്ഷണമില്ല. ഡേഷ് ഹണ്ട് ഇനത്തിൽപെട്ട മൂന്ന് നായ്കുട്ടികളുമായി ഒരു പാഴ്സി മധ്യവയസ്ക നടന്നു നീങ്ങുന്നുണ്ട്. പുള്ളികളുള്ള ഫ്രോക്കും ടോപ്പും പിരിപിരി മുടിയുമുള്ള കണ്ണട വെച്ച ഒരു ഗോവൻ സുന്ദരി എന്റെ സമീപത്തേക്ക് നടന്നുവന്നു.

'മിസ്റ്റർ ജോസ് യു ആർ ഗോയിങ്ങ് റ്റുവേഡ്സ് വീറ്റീ?'

'യെസ്'

'അയാം ഫിലോമിന ഡിക്കോസ്റ്റ. സ്റ്റെനോഗ്രാഫർ ഇൻ യുവർ ഏജൻസി.'

സത്യത്തിൽ ആ കണ്ണടക്കാരിയെ ഞാൻ ശ്രദ്ധി

ക്കുന്നത് അപ്പോഴാണ്. ഞങ്ങളൊരു ടാക്സിയിൽ വീറ്റി വരെ സഞ്ചരിച്ചു. അവളിൽ പെർഫ്യൂമിന്റെയും ബീറിന്റെയും സമ്മിശ്ര ഗന്ധം. ഒരു സുഹൃദ്ബന്ധം അവിടെ ഉടലെടുക്കുകയായി.

വ്യവസായ പ്രമുഖനായ മുകേഷ് അംബാനി ഞങ്ങളുടെ ഏജൻസി ഇപ്പോൾ വിലക്കു വാങ്ങി. പഴയ സഹപ്രവർത്തകർ നാനാവഴിക്കു പിരിഞ്ഞു. എസ്.എ.ദേത്ത കാലയവനികയ്ക്കുള്ളിൽ മറഞ്ഞു . കോപ്പി റൈറ്റർ തേജ്ഖാൻ ലിപ്ടൺ ചായയുടെ മോഡലായി കുറെ നാൾ വിലസി. ക്രിസ്റ്റഫർ ഡിസൂസ കോപ്പിറൈറ്റിങ്ങിൽ തുടങ്ങി സിംഗപ്പൂരിലോ മറ്റോ ഉള്ള ആഡ് ഏജൻസിയിൽ ഉന്നത സ്ഥാനം വഹിക്കുന്നുവെന്നറിഞ്ഞു. സന്ധ്യാ രാജെ കല്യാണമൊക്കെ കഴിച്ച് ഇപ്പോൾ ദാദറിലാണ് താമസം. ഫിലോമിന ഡിക്കോസ്റ്റ ഹോങ്കോങ്ങ് ബാങ്കിന്റെ ദുബായി ശാഖയിൽ ജോലി ചെയ്യുന്നു. ഞാനാകട്ടെ പത്രങ്ങളിലെ സ്പേസ് മാർക്കറ്റിങ്ങ് വിഭാഗത്തിലേക്ക് തിരിഞ്ഞ് അതും അവസാനിപ്പിച്ച് കാലം കുറെ കഴിഞ്ഞിരിക്കുന്നു.

## അൽപം പരസ്യകാര്യങ്ങൾ

ക്ലയന്റുകളെ അഡ്വർടൈസിങ്ങ് ഭാഷയിൽ അക്കൗണ്ടുകൾ എന്ന് വിവക്ഷിക്കുന്നു. ക്ലയന്റിനെയും ഏജൻസിയെയും തമ്മിൽ ബന്ധിപ്പിക്കുന്ന അദൃശ്യമായ പൊൻനൂലുകളാണ് അക്കൗണ്ട് എക്സിക്യൂട്ടീവുകൾ. അവർക്ക് വരവുചെലവുകണക്കുകളുമായി പ്രത്യേകബന്ധമില്ലെന്ന് ചുരുക്കം. സുന്ദരൻ ചുണക്കുട്ടന്മാരോ സുന്ദരികളോ ആണ് ഈ പദവികൾ അലങ്കരിക്കുക. അവർ പുതിയ ക്ലയന്റുകളെ കണ്ടെത്തുന്നു. വളരെ ശ്രമകരമായൊരു ജോലിയാണിത്. കാരണം, പ്രത്യേക സംസ്കാരം നിലനിൽക്കുന്ന യുഗത്തിൽ മിക്കവാറും എല്ലാ വ്യവസായസ്ഥാപനങ്ങളേയും ഉൽപാദകരേയും ഏതെങ്കിലുമൊരു ആഡ് ഏജൻസി മുമ്പു തന്നെ ചുറ്റിവരിഞ്ഞിരിക്കും. അതിനാൽ എക്സിക്യൂട്ടീവുകൾക്ക് ചിലപ്പോൾ വഴിവിട്ട് സഞ്ചരിക്കേണ്ടി വന്നേക്കാം.

'ജരാ ഇസ്കോ പിലാവോ', 'ജരാ ഉസ്കോ പിലാവോ' (ചിലപ്പോൾ അയാളെ കുടിപ്പിക്കൂ, ചിലപ്പോൾ ഇയാളെ സന്തോഷിപ്പിക്കൂ) എന്ന ഭാഷയാണ് എന്റെ ഒരു അക്കൗണ്ട് എക്സിക്യൂട്ടീവ് സുഹൃത്ത് ഇതിനെ വിശേഷിപ്പിച്ചത്.

അക്കൗണ്ട് എക്സിക്യൂട്ടീവുകൾ കൊണ്ടുവരുന്ന അക്കൗണ്ടുകളുടെ (ക്ലയന്റുകളുടെ) താൽപര്യവും അവരുടെ ബഡ്ജറ്റും സമന്വയിപ്പിച്ചുള്ള മീഡിയാ പ്ലാൻ തയ്യാറാക്കുകയാണ് ആദ്യത്തെ പണി. പത്രങ്ങൾ, മാസികകൾ, ടിവി, റേഡിയോ, ഔട്ട്ഡോർ പബ്ലിസിറ്റി തുടങ്ങിയവയ്ക്ക് ബഡ്ജറ്റ് തുക ഭാഗിക്കുന്നു. പത്രങ്ങളുടെ സർക്കുലേഷൻ (ഓഡിറ്റ് ബ്യൂറോ ഓഫ് സർക്കുലേഷൻ (ABC) കൊല്ലംതോറും പ്രസിദ്ധീകരിക്കുന്ന വിവരങ്ങൾ) റീച്ച്, വില, റീഡർഷിപ്പ്, വായനക്കാരുടെ അഭിരുചി, സാമ്പത്തികനില തുടങ്ങിയവ പരിശോധിച്ചുകൊണ്ടാണ് മീഡിയാ പ്ലാൻ തയ്യാറാക്കുന്നത്. ഈ കടമ്പ കടന്നാൽ മീഡിയാലിസ്റ്റുമായി ഏജൻസി സ്റ്റുഡിയോവിൽ കാത്തിരിക്കുന്ന വിഷലൈസർ, ആർട്ട് ഡയറക്ടർ തുടങ്ങിയവരുമായി കമ്പനിയുടെ വിൽപ്പന വസ്തുവിന്റെ വിശദവിവരങ്ങൾ ബ്രീഫ് ചെയ്യുന്നു. കോപ്പി റൈറ്ററുടെ സഹായത്തോടെ റഫ് വിഷലുകൾ തയ്യാറാക്കുന്നു. ആദ്യകാലത്ത് റോട്ടറിങ്ക് സ്കെച്ചുകളോ വാട്ടർ കളർ ചിത്രങ്ങളോ പ്രസന്റേഷന് ഉപയോഗിക്കുമായിരുന്നു.

രണ്ടുമൂന്നാവർത്തി കമ്പനിയിൽ നിന്ന് ഏജൻസിയിലേക്ക് കാറോടിച്ച് തളർന്ന എക്സിക്യൂട്ടീവുകളുടെ അവതരണഭംഗി, പരസ്യങ്ങളെക്കുറിച്ചുള്ള ക്ലയന്റിന്റെ അവബോധം തുടങ്ങിയവ ആ ക്യാപയ്നുകൾ അംഗീകരിക്കാൻ സഹായിക്കും. ഇപ്പോൾ ആ ക്യാംപെയ്ൻ ക്ലയന്റ് ഓക്കേ ചെയ്തിരിക്കുന്നു എന്ന് അനുമാനിക്കുക.

പിന്നീട് അവയുടെ മെറ്റീരിയലുകൾ തയ്യാറാക്കുന്ന ജോലി പ്രൊഡക്ഷൻ ഡിപ്പാർട്ട്മെന്റിന്റേതാണ്. വിവിധ ഭാഷകളിലേക്കുള്ള പരസ്യങ്ങൾ തർജ്ജമ ചെയ്യുന്ന സ്ഥാപനങ്ങൾ മുംബെയിലുണ്ട്. ട്രാൻസ്ലേറ്റേഴ്സ്, ആർട്ട് വർക്ക് തുടങ്ങിയവ ഇന്നും മുൻനിരയിൽ തന്നെയാണ്. ഭൂരിഭാഗം 'തർജമത്തൊഴിലാളി' കളും പത്രങ്ങളിലെ എഡിറ്റോറിയൽ ഡെസ്കിലുള്ളവരായിരിക്കും. അപ്പോൾ പരസ്യം ഏകദേശം പ്രസ്സിൽ പോകേണ്ട സമയമായി. ഓഫ്സെറ്റ് പ്രന്റിങ്ങിന് പോസിറ്റീവ്, ബ്രോമൈഡ് ട്രാൻസ്പരൻസി എന്നിവയും ലെറ്റർ പ്രസ്സ് പ്രിന്റിങ്ങിന് ബ്ലോക്കുകളും സ്റ്റീരിയോകളും ധാരാളം പതിപ്പുകളുള്ള പത്രങ്ങൾക്ക് മാറ്റും (പേപ്പർ പൾപ്പിൽ നിന്നാണ് ഇത് തയ്യാറാക്കുന്നത്) പ്രിന്റ് പ്രൊഡക്ഷൻ വിഭാഗം കൈകാര്യം ചെയ്യുന്നു. (ഇതൊക്കെ പഴങ്കഥകളാണ്).

മെറ്റീരിയൽ പത്രങ്ങൾക്കയക്കുന്ന 'കലാപരിപാടി' യാണ് ഏജൻസിയിലെ മീഡിയാ ഓപ്പറേഷൻ വിഭാഗം ജീവനക്കാർക്കുള്ളത്. അന്യസംസ്ഥാന പത്രങ്ങളിലേയ്ക്ക് അംഗാഡിയ സർവ്വീസ് വഴിയാണ് മെറ്റീരിയലുകൾ അയയ്ക്കുക. ബോംബെ സമാചാർ മാർഗ്ഗിന്റെ ഇരുവശവും സീൽ ചെയ്യാനുള്ള അരക്കുകളും സൂചിയും നൂലുമൊക്കയായി ഇത്തരം സർവ്വീസുകാർ നമ്മെ കാത്തിരിക്കുന്നതു കാണാം. കൃത്യനിഷ്ഠയും സത്യസന്ധതയും ഇവർക്കുണ്ടെന്ന് പൊതുവേ പറയാം. കൊറിയർ സർവ്വീസുകൾ നഗരങ്ങളുടെ മുക്കിലും മൂലയിലുമായതോടെ ഗുജറാത്തികളായ അംഗാഡിയകളെ ഇപ്പോൾ തീരെ കാണാറില്ല. ഗുജറാത്ത്, രാജസ്ഥാൻ തുടങ്ങിയ ദിക്കുകളിലേയ്ക്കാണ് ഇവർ സർവ്വീസ് നടത്താറുള്ളത്. പണവും വിലപിടിപ്പുള്ള മറ്റു വസ്തുക്കളുമെത്തിക്കാൻ മുംബൈ വ്യാപാരികൾ ഇത്തരക്കാരെയാണ് പതിവായി ആശ്രയിച്ചിരുന്നത്.

മെറ്റീരിയൽ പത്രങ്ങൾക്കയക്കുന്ന 'കലാപരിപാടി' യാണ് ഏജൻസിയിലെ മീഡിയാ ഓപ്പറേഷൻ വിഭാഗം ജീവനക്കാർക്കുള്ളത്. അന്യസംസ്ഥാന പത്രങ്ങളിലേയ്ക്ക് അംഗാഡിയ സർവ്വീസ് വഴിയാണ് മെറ്റീരിയലുകൾ അയയ്ക്കുക. ബോംബെ സമാചാർ മാർഗ്ഗിന്റെ ഇരുവശവും സീൽ ചെയ്യാനുള്ള അരക്കുകളും സൂചിയും നൂലുമൊക്കയായി ഇത്തരം സർവ്വീസുകാർ നമ്മെ കാത്തിരിക്കുന്നതു കാണാം. കൃത്യനിഷ്ഠയും സത്യസന്ധതയും ഇവർക്കുണ്ടെന്ന് പൊതുവേ പറയാം.

പരസ്യങ്ങൾ പത്രങ്ങളിൽ അച്ചടിച്ച് വരുന്ന മുറക്ക് അവയുടെ കോപ്പികൾ (വൗച്ചർ കോപ്പി എന്നാണ് ഏജൻസി ഭാഷ്യം) എത്തിത്തുടങ്ങി. രണ്ടും മൂന്നും ചാക്കുകളിലാണ് പോസ്റ്റുമാൻ ഇവ കൊണ്ടുവരിക. ഇവയിൽനിന്ന് തങ്ങളുടെ പരസ്യങ്ങൾ പ്രസിദ്ധീകരിച്ചിട്ടുള്ളവ തെരഞ്ഞെടുത്ത് (ചെക്കിങ്ങ്) ബില്ലുകൾ തയ്യാറാക്കുന്നു. അവ അക്കൗണ്ട് വിഭാഗത്തിലേക്ക് ഏൽപ്പിക്കുന്നതോടെ മീഡിയക്കാരുടെ ജോലി തൽകാലം തീർന്നു. അടുത്ത ദിവസം വീണ്ടും പുതിയ ക്യാംപെയ്ൻ ആരംഭിക്കുകയായി. അലക്കൊഴിഞ്ഞ് വിശ്രമിക്കാൻ സമയമില്ലാത്ത ദോബിയുടെ ജീവിതം പോലെയാണ് ഒരു മീഡിയക്കാരന്റെ അവസ്ഥ എന്ന് പറയാം. സോളസ് പൊസിഷൻ, ഫ്രീ മെയ്ക് ഗുഡ്, ഡെഡ് ലൈൻ, സെന്റർ സ്പ്രെഡ് തുടങ്ങിയ പദങ്ങൾ ഏജൻസികളിൽ സാധാരണ ഉപയോഗിച്ചുവരുന്നു.

## ലളിത് സാട്ടം പറഞ്ഞ കഥ

പഴയകാല സുഹൃത്തുക്കളായ അനിൽ ദോണ്ഡേയും ലളിത് സാട്ടവും വിഷലൈസർമാരായ ആർട്ട് സ്റ്റുഡിയോവിലേക്ക് ഞാൻ ഈയിടെ ചെന്നു. ജെ.ജെ.സ്ക്കൂൾ ഓഫ് ആർട്സ് സന്തതികളായ അവർക്ക് രണ്ടുപേർക്കും വാർദ്ധക്യം വന്നുകയറിയിട്ടുണ്ട്. അവിടവിടെ നര കയറിയ ചുരുളൻ മുടി തലോടി സാട്ടം പറഞ്ഞു.

ബസാ തുമി (നിങ്ങളിരിക്കൂ)

ഞാനവിടെ ആകെയൊന്ന് കണ്ണോടിച്ചു. ചുവരിലെ ഡിസ്പ്ലേ ബോഡിൽ പുതുതായി മാർക്കെറ്റിലെത്തിയ ബ്ലേഡിന്റെ അഞ്ചാറ് എ-ഫോർ കളർ പ്രിന്റുകളും അവയുടെ ടീസറുകളും അൽപം ചില ബ്ലാക്ക് & വൈറ്റ് പതിപ്പുകളും കാണാം. ഫാർമസ്യൂട്ടിക്കലുകളുടെ ലീഫ് ലെറ്ററുകൾ, ബ്രോഷറുകൾ, പാക്കിങ്ങ് മെറ്റീരിയലുകൾ തുടങ്ങിയവ മേശമേൽ നിരത്തിയിട്ടുണ്ട്. ആ ഏജൻസിയിൽ വലിയ ഇരകളൊന്നും വന്ന് കൊത്തിയിട്ടില്ലെന്ന് തോന്നുന്നു.

> ഈ രംഗം ഇപ്പോൾ അടിമുടി മാറിയിരിക്കുന്നു. ആദ്യകാലങ്ങളിൽ കട്ടിങ്ങ് പേസ്റ്റിങ്ങ് ആർട്ടിസ്റ്റുകളും ഇല്ലസ്ട്രേറ്റർമാരും കൈകാര്യം ചെയ്തിരുന്ന ആർട്ട് സ്റ്റുഡിയോകളിൽ ഇന്നിപ്പോൾ ഒരു മൾട്ടിമീഡിയാ പ്രൊഫഷണലും നല്ലൊരു കമ്പ്യൂട്ടറും മാത്രം മതി. ടെക്സ്റ്റ് ടൈപ്പ് ചെയ്ത് അതുംകൊണ്ട് എ.ജി.റോഡിലെ ഇംപ്രിന്റിലോ ഫോർട്ടിലെ ഇമേജിലോ മറ്റേതെങ്കിലും ഫോട്ടോ ടൈപ്പ് സെറ്റിങ്ങ് വാലയുടെ ഇടുങ്ങിയ മുറിയിൽ കാത്തുനിന്ന് ലഭിക്കുന്ന ബ്രോമൈഡ്, പരസ്യത്തിന്റെ സൈസിലൊതുക്കാൻ വെട്ടിയും ചുരുക്കിയും നാമെത്ര പാടുപെട്ടിരുന്നുവെന്ന് ഓർമയുണ്ടോ?

ഞാനവരുടെ ആർട്ട് സ്റ്റുഡിയോവിന്റെ ഇന്നത്തെ പ്രവർത്തനത്തെക്കുറിച്ച് സാട്ടത്തിനോട് ചോദിച്ചു സാട്ടം പറയുന്നു.

ഈ രംഗം ഇപ്പോൾ അടിമുടി മാറിയിരിക്കുന്നു. ആദ്യകാലങ്ങളിൽ കട്ടിങ്ങ് പേസ്റ്റിങ്ങ് ആർട്ടിസ്റ്റുകളും ഇല്ലസ്ട്രേറ്റർമാരും കൈകാര്യം ചെയ്തിരുന്ന ആർട്ട് സ്റ്റുഡിയോകളിൽ ഇന്നിപ്പോൾ ഒരു മൾട്ടിമീഡിയാ പ്രൊഫഷണലും നല്ലൊരു കമ്പ്യൂട്ടറും മാത്രം മതി. ടെക്സ്റ്റ് ടൈപ്പ് ചെയ്ത് അതുംകൊണ്ട് എം.ജി. റോഡിലെ ഇംപ്രിന്റിലോ ഫോർട്ടിലെ ഇമേജിലോ മറ്റേതെങ്കിലും ഫോട്ടോ ടൈപ്പ് സെറ്റിങ്ങ് വാലയുടെ ഇടുങ്ങിയ മുറിയിൽ കാത്തുനിന്ന് ലഭിക്കുന്ന ബ്രോമൈഡ്, പരസ്യത്തിന്റെ സൈസിലൊതുക്കാൻ വെട്ടിയും ചുരുക്കിയും നാമെത്ര പാടുപെട്ടിരുന്നുവെന്ന് ഓർമയുണ്ടോ?

ഞാനൊന്ന് ചിരിച്ച് തലയാട്ടി ടൈപ്പുകളുടെയും ലോഗോ തുടങ്ങിയവയുടെയും പുതിയ ആകൃതിയും രൂപവുമൊക്കെ മനസിലാക്കാൻ കൊല്ലത്തിലൊരിക്കൽ ഇംഗ്ലണ്ടിൽ നിന്ന് പുറത്തിറക്കാറുള്ള 'ബ്ലാക്ക് ബുക്ക്' എന്ന വിലകൂടിയ റഫറൻസ് ഗ്രന്ഥത്തിന്റെയും ലെട്രാസെറ്റിന്റെയും കാലം പോയ് മറഞ്ഞു. കമ്പ്യൂട്ടറിൽ ഒന്ന് വിരലമർത്തിയാൽ എണ്ണിയാലൊടുങ്ങാത്ത ഫോണ്ടുകളുടെ രൂപങ്ങൾ മിന്നിമറയുമെന്നായി. പരസ്യങ്ങൾ ഡിസൈൻ ചെയ്യാൻ ഫോട്ടോഷോപ്പും ഇല്ലസ്ട്രേറ്ററും മറ്റുമടങ്ങിയ സോഫ്റ്റ്വെയറുള്ള കമ്പ്യൂട്ടറും അൽപം ഭാവനയും മാത്രം മതി.

ലളിത് സാട്ടം പഴയ കഥ പുതുമയുടെ മേമ്പൊടി കലർത്തി പറഞ്ഞു. ഫോർ കളർ ജോബുകൾ സിഡിയിലാക്കി പ്രസിദ്ധീകരണങ്ങൾക്ക് നൽകുവാൻ തുടങ്ങിയതോടെ, പോസ്റ്റീവ്/നെഗറ്റീവ് തയ്യാറാക്കുന്ന ദാദറിലെ പാർക്കർ സ്റ്റുഡിയോയും നാനാ ചൗക്കിലെ പാലേക്കർ & കമ്പനിയും സമാന രീതിയിലുള്ള ഇതര സ്ഥാപനങ്ങളും ഷട്ടറിട്ട് തുടങ്ങി. 1988ൽ കമ്പ്യൂട്ടർ സാർവത്രികമായതോടെ കട്ടിങ്ങ് പേസ്റ്റിങ്ങ് ആർട്ടിസ്റ്റുകളും മറ്റ് സ്റ്റുഡിയോ ജീവനക്കാരും കമ്പ്യൂട്ടർ ഉപയോഗത്തിൽ പ്രാവീണ്യം നേടി വർത്തമാനകാലത്തിന്റെ ഏറ്റവും പുതിയ വഴികളിലൂടെ സഞ്ചരിക്കുന്നു. ഇന്ന് സിഡി പോലും ആവശ്യമില്ല. എല്ലാം ഈമെയിലിലൂടെ അയക്കാമെന്നായി. ലളിത് സാട്ടം മുംബൈ അഡ്വർട്ടൈസിങ്ങിലെ സർഗാത്മക രംഗത്തെ ഗണ്യമായ മാറ്റങ്ങളെ അങ്ങനെ വിലയിരുത്തി. അനിൽ ദോണ്ഡേയും സാട്ടവും ഇപ്പോൾ ഇൻഡസ്ട്രിയൽ ഫോട്ടോഗ്രാഫിയിൽ കൂടുതൽ ശ്രദ്ധ കേന്ദ്രീകരിച്ചിരിക്കുന്നു.

## ദ റിലക്റ്റന്റ് ഗുരു

ഞാൻ പത്രങ്ങളിൽ സ്പെയ്സ് മാർക്കറ്റിംഗ് രംഗത്തേയ്ക്ക് പ്രവേശിച്ച കാലത്താണ് ഭേദപ്പെട്ട ഒരു ഏജൻസിയിലെ മീഡിയാ മാനേജർ പ്രേം പാട്ടീലിനെ പരിചയപ്പെട്ടത്. ഈയിടെ ഒരു സൗഹൃദ സന്ദർശനത്തിനായി ഞാനദ്ദേഹത്തിന്റെ കാന്തിവ്‌ലിയിലുള്ള ഫ്‌ളാറ്റിലെത്തി. വാതിൽ തുറന്നു കിടക്കുന്നു. നീണ്ടു മെലിഞ്ഞ ശരീരവും നന്നായി വെളുത്ത തലമുടിയുമുള്ള പ്രേം പാട്ടീൽ പെട്ടെന്നുതന്നെ എന്നോട് ക്ഷമചോദിച്ച് ഇടനാഴിയിലേക്ക് കടന്നു. പങ്ക ഒരു വഴിപാട് പോലെ കറങ്ങുന്നുണ്ട്. മുറിയുടെ മൂലയിലെ സ്റ്റാന്റിൽ ടെലിഫോണും തൊട്ടടുത്ത് ഒരു കുട്ടിയുടെ ഫ്രെയിം ചെയ്ത ഫോട്ടോയും കാണാം. ആ മിടുക്കിയുടെ കണ്ണുകളിൽ നിറഞ്ഞുനിൽക്കുന്നുണ്ട്, വല്ലാത്തൊരു കുസൃതിച്ചിരി. അവൾ പ്രേമിന്റെ ആദ്യ പുത്രിയാണെന്ന് ഞാനോർത്തെടുത്തു. അവളുടെ ആദ്യ പിറന്നാളിന് ഞാനാ വീട്ടിൽ പോയിട്ടുണ്ടല്ലോ. ഇന്നവൾ എങ്ങനെയിരിക്കുമെന്ന് ആശ്ചര്യപ്പെട്ടുകൊണ്ടിരിക്കേ, പ്രേം മുഖം കഴുകി, സ്വീകരണ മുറിയിലെത്തി. ടീ/കോഫി എന്ന സൽക്കാരവാക്ക് കേട്ട് ഞാൻ ഒന്നും വേണ്ടെന്ന് മുദ്ര കാണിച്ചു. അഡ്വെർട്ടൈസിങ്ങിന്റെ സുവർണ്ണകാലമായിരുന്ന 1975മുതൽ 2000 അവസാനം വരെ ആ ഏജൻസിയിലെ മീഡിയവിഭാഗം മൊത്തം നിയന്ത്രിച്ചുപോന്ന പ്രേമിനോട് നമുക്ക് അദ്ദേഹത്തിന്റെ അക്കാലമൊന്ന് ചോദിച്ചറിയാം.

'1974 ലാണ് ബീകോമും ടൈപ്പിങ്ങും പഠിച്ച് ജൽഗാവിൽനിന്ന് ബോംബെയിലെത്തിയത്. ഞങ്ങൾ പരമ്പരാഗതമായി വാഴക്കൃഷിത്തോപ്പുകളിലെ തൊഴിലാളികളായിരുന്നു. ഇവിടെ ജോലി തേടിയെത്തിയ ഞാൻ ഒരു അകന്ന ബന്ധുവിനോടൊത്ത് ചെമ്പൂരിലെ പെട്രോളിയം പ്ലാന്റിനടുത്ത് താമസിച്ച് പോന്നു. വളരെ വൈകാതെ ആ പ്ലാന്റിൽ ടാലി ക്ലാർക്കായി ജോലിയിൽ പ്രവേശിച്ചു. അതും ദിവസവേതനാടിസ്ഥാനത്തിൽ. കൊല്ലം രണ്ട് കഴിഞ്ഞു. അവരെന്നെ സ്ഥിരപ്പെടുത്തിയില്ല. കൂടാതെ പെട്രോളിന്റെ രൂക്ഷ ഗന്ധം ശ്വസിച്ച് അനുബന്ധരോഗങ്ങളും വന്നുതുടങ്ങി' പാട്ടീൽ തന്റെ പൂർവകാലം തുറന്നു പറഞ്ഞു.

'ഒടുവിൽ ഒരു ജാത്‌വാല (സ്വജാതിക്കാരൻ) ഏജൻസിയിലെ ജോലി ശരിയാക്കിത്തന്നു. അങ്ങനെ ജൽഗാവിൽ നിന്ന് ജീവസന്ധാരണത്തിനിറങ്ങിയ എനിക്ക് ഒരു വഴിത്തിരിവുണ്ടായി. ഏജൻസി ജോലികൾ വേഗം തന്നെ പഠിച്ചെടുത്തു. ഒരു കൊല്ലത്തിനുശേഷം, അല്ലെങ്കിൽ ഈ ആഹ്ലാദത്തിമർപ്പിനിടയിൽ ഞാൻ കല്യാണവും കഴിച്ചു. ഒരു പാവം ഗാവ്ട്ടി (നാടൻ) യുവതി. രണ്ടു പെൺകുട്ടികൾ ജനിച്ചു. മറ്റേതൊരു മുംബൈകാർക്കുമു




ള്ളതുപോലെ മഹാനഗരത്തിൽ സ്വന്തമായൊരു ഫ്ളാറ്റ് സ്വപ്നം കാണാൻ തുടങ്ങിയത് അപ്പോഴായിരുന്നു'

'ബാലാരിഷ്ടകൾ നിറഞ്ഞതായിരുന്നു എന്റെ കൊച്ചുങ്ങളുടെ ജീവിതം. പനി, ശ്വാസം മുട്ടൽ, ചർമ്മ രോഗങ്ങൾ എന്നിവ ഇവരിൽ മാറിമാറി പ്രത്യക്ഷപ്പെട്ടു. ആ ഏജൻസിയിൽ ജോലിയാരംഭിച്ച് പത്തുമുപ്പതു വർഷങ്ങൾ പിന്നിട്ടു. അനേകം മീഡിയ എക്സിക്യൂട്ടീവുകളും അസിസ്റ്റന്റുമാരും അവിടെ എന്റെ കീഴിൽ ജോലി പഠിച്ച് അഞ്ചാറ് മാസങ്ങൾക്കുള്ളിൽ പറന്നകന്നു എന്ന് പറയുന്നതാവും ശരി. അഡ്വർട്ടൈസിംഗ് രംഗം തന്നെ ഇതിനിടയിൽ മാറിമറഞ്ഞിരുന്നു.

"The entire advertising scenario has totally changed"

'എഴുപതുകളിൽ കണക്കുകൂട്ടാൻ കാൽഷിയും തുടർന്ന് കാൽക്കുലേറ്ററും ഇപ്പോൾ കമ്പ്യൂട്ടറുകളുമെത്തി, പുതിയ യുഗത്തിന്റെ അടയാളമായിരിക്കുന്നു.

പ്രേം ഒരു ദീർഘനിശ്വാസത്തോടെ വീണ്ടും തുടർന്നു. ഇതിനിടെ എംബിഎക്കാർ വൻ ശമ്പളത്തിൽ ഏജൻസിയിൽ നിയമിതരായി. അവർക്ക് ഇത് ഒരു ഇടത്താവളം മാത്രമായിരുന്നു. പുതിയ നിയമങ്ങളും രീതികളും എന്നെ അടിച്ചേൽപിക്കാൻ ഇക്കൂട്ടർ നിരന്തരം ശ്രമിച്ചു. അത്തരം അസുഖകരമായ സംഭവങ്ങളുടെ ഘോഷയാത്രകൾ തന്നെ അവിടെ ഓരോ ദിവസവും അരങ്ങേറിക്കൊണ്ടിരുന്നു. മാനസികമായി ഞാൻ വല്ലാതെ തളർന്നു പോയി. പ്രേം പാട്ടീൽ തന്റെ ജീവിതസമരത്തിന്റെ മറ്റ് വശങ്ങളിലേക്ക് സഞ്ചരിക്കുകയാണ്.

'ഏജൻസി ഉടമയുടെ മകൻ വിദേശത്തുനിന്നെത്തിയതോടെ കാര്യങ്ങളാകെ തകിടം മറിഞ്ഞു. കാരണമൊന്നും വ്യക്തമാക്കാതെ ഒരു നാൾ ഹൃദയശൂന്യനായ അയാൾ ഇങ്ങനെ വിളിച്ചുകൂവി. You old man, you can leave us right now. Arrears can be collected from the cashier, quick, quick. ഞാനെന്ത് ചെയ്യണമെന്നറിയാതെ കുഴഞ്ഞു. ഗദ്ഗദത്തോടെ പ്രേം പിന്നെയും തുടർന്നു. ജനമദ്ധ്യത്തിൽ ഒരാൾ എന്നെ വസ്ത്രാക്ഷേപം ചെയ്തപോലെയുള്ള ആ സംഭവം ഞാൻ ഒരിക്കലും മറക്കില്ല. ആ ഏജൻസിയും ഒരു കോർപ്പറേറ്റ് കമ്പനി അപ്പോൾ തന്നെ കച്ചവടമാക്കിയിരുന്നു. പ്രേം പറഞ്ഞു നിർത്തി.

പ്രോവിഡന്റ് ഫണ്ട് തുകയും ഭാര്യയുടെയും മക്കളുടെയും അൽപം മാത്രമുള്ള സ്വർണ്ണാഭരണങ്ങളും വിറ്റ് ഒടുവിൽ ദഹിസർ ഹൈവേക്കടുത്ത് ഒരു ഫ്ളാറ്റ് ബുക്ക് ചെയ്തു. കെട്ടിടനിർമ്മാണം ആദ്യം ദ്രുതഗതിയിൽ നീങ്ങി. തവണകൾ മുടങ്ങിയതോടെ ബിൽഡർ എന്റെ ഫ്ളാറ്റിന്റെ പണികൾ ഒന്നുമാക്കിയിട്ടില്ല. ഞങ്ങൾക്ക് കാര്യമായ മറ്റ് വരുമാനമാർഗ്ഗങ്ങളില്ലാത്തതിനാൽ ഭാര്യ ലിജ്ജത് പപ്പട് പരത്തി വീട് പുലർത്തി. ആസ്തമ എന്നെ വല്ലാതെ കാർന്നു തിന്നുന്നുണ്ട്. പ്രതിമാസം പതിനാലായിരം രൂപയോളം വീട്ടുവാടക ഇനത്തിൽ നൽകണം. മൂത്തമകൾ എംഎസ്ഡബ്ലിയു ഫസ്റ്റ്ക്ലാസ്സോടെ വിജയിച്ചിട്ടുണ്ടെങ്കിലും ഇപ്പോൾ ഒരു കയറ്റുമതി സ്ഥാപനത്തിൽ ഡാറ്റാ എൻട്രി ഓപ്പറേറ്ററായി ജോലി ചെയ്യുന്നു. രണ്ടാമത്തവൾ ഇവിടെത്തന്നെ പാലൻഘർ (കുട്ടികളെ നോക്കുന്ന ഇടം) നടത്തേണ്ട ഗതികേടിലുമാണ്.

പ്രേം പാട്ടീൽ തന്റെ സംഭാഷണം അധികം തുടരാതെ അവസാനിപ്പിച്ചു. ഞാനാകെ വല്ലാതായി. യാത്രാമൊഴി ചൊല്ലി കോണിയിറങ്ങുമ്പോൾ പ്രേം വാതിൽ ഉറക്കെയടക്കുന്ന ശബ്ദം.

'മാത്ധാ ഭവിഷ്യ പുഡെ കാ ഹോയിൽ' തന്റെ ഭാവി എന്താകും എന്ന് വിലാപസ്വരത്തിൽ അദ്ദേഹം പറയുന്നുണ്ടായിരുന്നു.

## ഒടുവിൽ കിട്ടിയത്

ഇന്ത്യയിലെ നമ്പർ വൺ ഗുജറാത്തി പത്രമായ ഗുജറാത്ത് സമാചാറിലെ ആഡ് മാനേജർ ജോസഫ് പട്ടാണി ഇപ്പോൾ അടുത്തൂൺ പറ്റി പിരിഞ്ഞിരിക്കുന്നു. ഫ്ളോറോ ഫൗണ്ടന് സമീപമുള്ള ഫൗണ്ടൻ ഹെഡ് റെസ്റ്റോറന്റിൽ വെച്ച് ഞങ്ങളുടെ സൗഹൃദസംഭാഷണത്തിൽ പത്രങ്ങളുടെ ഇന്നത്തെ സ്പെയ്സ് സെല്ലിങ് രംഗത്തെക്കുറിച്ച് അദ്ദേഹം പറയുന്നത് നോക്കുക.

കോർപറേറ്റ് കമ്പനികൾക്കിപ്പോൾ അഡ്വർട്ടൈസിങ്ങ് രംഗത്ത് കൂടുതൽ താൽപ്പര്യം തോന്നിത്തുടങ്ങിയിട്ടുണ്ട്. അവർ നേരിട്ടും ബിനാമിപ്പേരുകളിലും ചെറിയ ഏജൻസികളുടെ ക്ലയിന്റിയൽ അടക്കം വിലക്ക് വാങ്ങിത്തുടങ്ങിയിരിക്കുന്നു. ഈ വ്യാപാരക്കളരിയിൽ തുണിമില്ലുടമകളും മറ്റ് ഉൽപാദകരുമടങ്ങിയ കുത്തക മുതലാളിവൃന്ദം തങ്ങളുടെ ഉൽപ്പന്നങ്ങൾക്ക് പുതിയ മാനങ്ങൾ സൃഷ്ടിക്കാനുള്ള വ്യഗ്രത ഇവിടെ സ്പഷ്ടമാണ്. (വർഷ വിഷൻ, സ്പെക്ട്രം നെറ്റ്‌വർക്ക് തുടങ്ങിയ ഇടത്തരം ഏജൻസികൾ ഈ രംഗത്തെ വമ്പൻ സ്രാവുകൾ വിഴുങ്ങിയവയിൽ ചിലതു മാത്രം.)

പരസ്യനിരക്കുകളെ വെട്ടിച്ചുരുക്കുന്ന 'മീഡിയ ബയേഴ്സ്' എന്നൊരു വിഭാഗം തന്നെ ഏജൻസികളിൽ ഉദയം ചെയ്തിരിക്കുന്നത് മറ്റൊന്നിനുമല്ല. പത്രമാസികകളുടെ നിലനിൽപ് തന്നെ പരസ്യങ്ങളിലാണെന്ന പരമാർത്ഥം കോർപ്പറേറ്റ് കമ്പനികൾ നിയന്ത്രിക്കുന്ന ഏജൻസികൾക്കും പത്രങ്ങൾക്കും നന്നായറിയാം. ജോസഫ് പട്ടാണി തന്റെ വ്യക്തിപരമായ അഭിപ്രായം വസ്തുതാപരമായി വെളിപ്പെടുത്തി.

കുത്തകപ്പത്രങ്ങളുടെ താരിഫ് വാണം പോലെ കുതിച്ചുയരുമ്പോൾ ചെറിയ ചെറിയ ഏജൻസികളുടെ മരണമണിമുഴങ്ങിത്തുടങ്ങി. അവരുടെ ക്ലയന്റുകൾക്ക് കിക്ക് ബാക്ക് നൽകാൻ സാധിക്കാതെ കുഴങ്ങുന്ന അവസ്ഥ അങ്ങനെ സംജാതമായിരിക്കുന്നു. അദ്ദേഹം തുടർന്ന് പറഞ്ഞു.

വീരാർ മുതൽ ചർച്ച് ഗെയ്റ്റ്വരെയും അംബർനാഥ് മുതലോ അതിനപ്പുറത്തുനിന്നോ സബർബൻ ട്രെയിനിൽ സഞ്ചരിച്ച് ഇടക്കിടെ ഇറങ്ങി, കച്ചവടസ്ഥാപനങ്ങളിൽ നിന്ന് 5 x 2 അല്ലെങ്കിൽ 10 x 2 പരസ്യങ്ങളോ സംഘടിപ്പിച്ച് പ്രസിദ്ധീകരണങ്ങൾക്ക് നൽകുന്ന മുംബൈയിലെ ബാഗ്‌വാല (സ്റ്റുഡിയോ അഡ്വെർട്ടൈസിങ്) ഏജൻസികൾക്ക് ഇപ്പോൾ രക്ഷയില്ല. കിക്ക് ബാക്ക് പ്രശ്നങ്ങൾ തന്നെയാണ് ഇവിടെയും തലപൊക്കുന്നത്. പട്ടാണി ചായ സിപ്പ് ചെയ്തുകൊണ്ട് തന്റെ സംഭാഷണം അങ്ങിനെ അവസാനിപ്പിച്ചു.

## ദ ഹിഡൺ റിയാലിറ്റീസ്

ഇത് പരസ്യ ചിത്രങ്ങളുടെ കാലം. അലിക് പദംസിയും അനിൽ ദാബോൽക്കറും സായ്പരഞ്ജ്പൈക്കും പിയൂഷ് പാണ്ഡെക്കും വികാസ് ദേശായി/ അനിത ദേശായി ദമ്പതികൾക്കും മുന്നിൽ അതിശീഘ്രം തന്നെയാണ് ഇന്നത്തെ യുവപ്രതിഭകളുടെയും പ്രയാണം. ആയിരം വാക്കുകളേക്കാൾ ഒരു ചിത്രത്തിന് എല്ലാം പറയാനാകുമെന്ന പഴയ സങ്കൽപം മാറി ഒരു പരസ്യചിത്രത്തിന് അതിലുമേറെ പറയാനുണ്ട് എന്ന സ്ഥിതിയായി. ടെലിവിഷൻ കമേഴ്സ്യലുകളിൽ ഏറ്റവും നവീന സാങ്കേതിക സഹായം തേടുന്ന സംവിധായകന്റെ ആശയങ്ങളും അവതാരഭംഗിയും ഉൽപന്നം ഉപഭോക്തൃമനസ്സിൽ കടന്നുകയറാൻ ഏറെ സഹായമാകുന്നു. കറുത്തവരെ വെളുപ്പിക്കുന്ന ഫെയ്സ് വാഷും ക്രീമും സിൽവർ അടങ്ങിയ സോപ്പും ജെൽ ഉള്ള ടൂത്ത്പേസ്റ്റും മറ്റും ഇങ്ങനെയാണ് ഉപഭോക്താവിന്റെ കീശയിൽ കൈയിട്ടുവാരുന്നത്. അഡ്വവെർട്ടൈസിങ്ങ് ഭാഷയിൽ ഇതിനെ Unique Selling Proposition - USP എന്ന് വിശേഷിപ്പിക്കുന്നു. ഈയിടെ ഒരു മലയാളം വാരികയിൽ ഡോക്ടറോട് ചോദിക്കൂ എന്ന പംക്തിയിലെ ഒരു യുവതിയുടെ ചോദ്യം നോക്കൂ.

ഡോക്ടർ ഞാൻ പതിനെട്ട് വയസ്സുള്ള കറുത്ത യുവതിയാണ്. ഫെയർ & ലവ്‌ലി ഉപയോഗിച്ചാൽ ഞാൻ വെളുക്കുമോ?

'തീർച്ചയായും വെളുക്കും, നിങ്ങളല്ല നിങ്ങളുടെ കുടുംബം വെളുക്കും' എന്നാണ് സരസനായ ആ ഡോക്ടറുടെ മറുപടി. അദ്ദേഹത്തിന്റെ ഈ വാചകം വിരൽ ചൂണ്ടുന്നത് ഉപഭോക്തൃമനസ്സുകളിൽ കോർപറേറ്റ് കമ്പനികൾ നടത്തുന്ന മന:ശാസ്ത്രപരമായ ഭീകരാക്രമണം തന്നെ. ഇവിടെ കൺസ്യൂമർ സൈക്കോളജിയുടെ വലിയ റോൾ പ്രകടമാണ്. ചുരുക്കത്തിൽ ഇത്തരം ഉൽപ്പന്നങ്ങൾ ക്രമേണ സാധാരണക്കാരന്റെ ദൈനംദിന ജീവിതത്തിൽ അവശ്യവസ്തുക്കളായി മാറുന്നത് കാണാം. കേരളീയർക്ക് അല്പം നാളുകൾ മുമ്പുവരെ കേട്ടുകേൾവിപോലുമില്ലാതിരുന്ന പിറ്റ്സയും ബർഗ്ഗറും നൂഡിൽസുമൊക്കെ സാധാരണക്കാരായ മലയാളികൾപോലും ആഹരിക്കുന്നത് പരിഷ്ക്കാരത്തിന്റെ ചിഹ്നമായി കരുതിത്തുടങ്ങി. മുംബൈയിലെ ഉന്നത നിലവാരമുള്ള ദക്ഷിണേന്ത്യൻ വെജിറ്റേറിയൻ റെസ്റ്റോറന്റുകൾ (വിശ്വമഹൽ, സത്കർ, മഹേഷ് ലഞ്ച് ഹോം, മണീസ് ലഞ്ച്ഹോം തുടങ്ങിയവ) പലതും ഇപ്പോൾ ചിക്കിങ്ങ്, മക്ഡോണാൾഡ്, കെ.എഫ്.സി, പിറ്റ്സ ഹട്ട് തുടങ്ങിയ വിദേശ കുത്തക ഭക്ഷ്യ വിതരണ ശൃംഖലകളായി പരിണമിച്ചിരിക്കുന്നത് ഒരു ആസൂത്രിത മസ്തിഷ്ക പ്രക്ഷാളനം തന്നെയായി കരുതാമെന്ന് സോഷ്യൽ ആക്റ്റിവിസ്റ്റ് സുഷമ ചൗധരി പറയുന്നു. നന്നാരി സർബ്ബത്തിനും കുലുക്കി സർബ്ബത്തിനും പകരം പടവലാതി കഷായച്ചുവയുള്ള സോഫ്റ്റ് ഡ്രിങ്കുകൾ കേരളീയ യുവാക്കളുടെ ഇഷ്ടപാനീയവുമായി. ഇവയെ നാം എങ്ങിനെ വിലയിരുത്തണം? ഒരു കോർപ്പറേറ്റ് സന്യാസിവരെ സോപ്പ്- ചീപ്പ്- കണ്ണാടി ഇനത്തിൽപ്പെട്ട വസ്തുക്കളുമായി മാർക്കറ്റിലെത്തിയിരിക്കുന്നു. നമ്മുടെ വ്യാപാര കേന്ദ്രങ്ങളിലും സാധാരണ കടകളിലും വിറ്റഴിഞ്ഞുപോരുന്ന ഇത്തരം ധാരാളം ഉൽപ്പന്നങ്ങളുണ്ട്. കമ്പനികൾ ഉദ്ഘോഷിക്കുന്ന ഗുണമേന്മ ഇവയ്ക്കുണ്ടോ? ചില പരസ്യങ്ങളിൽ പറയുമ്പോലെ ഡോക്ടർമാർ ഒരു പ്രത്യേക ഉൽപന്നം ഉപയോഗിക്കാൻ ശുപാർശ ചെയ്യുന്നുണ്ടോ? കുട്ടികളെ ടോളർ, സ്ട്രോങ്ങർ, ഷാർപർ ആക്കാൻ ചില ബേബി ഫുഡ്ഡുകൾക്ക് കഴിയുമോ? തലയിൽ തേയ്ക്കുന്ന എണ്ണയുടെ ഒരു പരസ്യത്തിൽ അതിന്റെ ഗുണമേന്മ തമ്മിൽ സംസാരിച്ച് ബോദ്ധ്യപ്പെട്ട രണ്ട് സഹോദരിമാർ ഉടനെ നിറഞ്ഞ സദസ്സിൽ തലമുടി അഴിച്ചിട്ട രീതിയിൽ സിത്താർ വായിക്കുന്നതിന്റെ രഹസ്യമെന്താണ്? എണ്ണതേച്ചാൽ സിത്താർ കയ്യിലെടുക്കുമെന്നാണോ? എന്റെ സുഹൃത്തായ സുശീൽ പാണ്ടെയുടെ കുസൃതിച്ചോദ്യങ്ങൾ ഇങ്ങനെ.

ഈയിടെ പിയേഴ്സ് സോപ്പ് ഉൽപാദകരുടെ കറുപ്പ് വിരോധത്തിന് അൽപം ഭേദഗതി വരുത്തിയിട്ടുണ്ട്. ഇപ്പോൾ അവരൊന്ന് മാറി ചിന്തിച്ചിരിക്കുന്നു. പിയേഴ്സ് സോപ്പു തേച്ച് കുളിച്ചൊരുങ്ങി പൂമുഖവാതിലിലെത്തുന്ന ഒരു സുന്ദരിയെ നോക്കി 'ആപ് കാ ചെഹ്‌രാ ഹമാരെലിയേ ലക്കി ഹെ' എന്ന് ഡാൻസ് മത്സരത്തിന് പോകുന്ന ഒരു കൂട്ടം നിഷ്കളങ്കരായ കുട്ടികളെക്കൊണ്ട് പറയിപ്പിക്കുന്നത് ഏത് സംസ്ക്കാരത്തിന്റെ ചിഹ്നമായാണ്? രാവിലെ പുറത്തിറങ്ങുന്ന ഒരാളിന്റെ മുന്നിൽ കണിയായി കറുത്ത നാടൻപൂച്ച ചാടിയാൽ സംഗതി വഷളാകും എന്ന അബദ്ധജടിലമായ ചിന്തയെ ഒന്നുവെളുപ്പിക്കുന്നതല്ലെ ഈ പരസ്യവാചകമെന്ന് തോന്നുന്നു. സ്വന്തം കച്ചവട താൽപര്യം നിലനിർത്താൻ കോർപ്പറേറ്റ് കമ്പനികൾ ഇങ്ങേയറ്റം വരെ പോകുന്നതിന്റെ ഉത്തമോദാഹരണങ്ങളാണിവ. ഈ രംഗത്തെ നിരീക്ഷകനും കൺസ്യൂമർ സൈക്കോളജി പ്രൊഫസറുമായ ശേഷബുദ്ധേയുടെ ഈ സംശയം ശരിയെന്ന് പറയണം. ഇവിടെ പിയേഴ്സ് എന്നോ, യാഡ്‌ലി എന്നോ മറ്റ് ഉൽപ്പന്നങ്ങളെന്നോ യാതൊരു വ്യത്യാസവുമില്ലെന്ന് ഓർക്കുക.

സ്ക്കൂൾ വിദ്യാർത്ഥിയായിരിക്കേതന്നെ പരസ്യകലയിൽ എനിക്ക് കമ്പം കേറിയതെങ്ങനെയെന്ന് അറിഞ്ഞുകൂടാ. അക്കാലത്ത് ഞാനീക്കാര്യത്തിൽ ഒരു കുട്ടി നിരീക്ഷകൻ തന്നെയായിരുന്നു. സമകാലീന സംഭവങ്ങളെ നർമ്മത്തിൽ ചാലിച്ച് തയ്യാറാക്കിയ ചില ബ്ലാക്ക് & വൈറ്റ് പോക്കറ്റ് പരസ്യങ്ങൾ ഏറെ ശ്രദ്ധിക്കപ്പെട്ടിരുന്ന കാലം ഓർമ്മ വരുന്നു. 'Utterly Butterly Delicious" എന്ന തലവാചകത്തിലുള്ള അമുൽ പാൽ ഉൽപ്പന്നങ്ങളുടെ പരസ്യ പരമ്പരകൾ ഇന്നും ഏറെ ജനശ്രദ്ധയാകർഷിച്ചുകൊണ്ടിരിക്കുന്നു. ഡക്കുഞ്ഞ അസോസിയേറ്റസ്/



No matter how busy you may think you are you must find time for reading, or surrender yourself to self chosen ignorance

– Confucius

Life transforming ideas have always come to me through books

-- Bell Hooks



വർഗീസ് കുര്യൻ

റേഡിയസ് അഡ്വർടൈസിങ് എന്നിവയാണ് അവ റിലീസ് ചെയ്യുന്നത്. ഇതിന്റെ വിഷലൈസേഷനും കോപ്പി റൈറ്റിങ്ങും 'ഡെയറി മാൻ' എന്ന് ലോകം വിളിക്കുന്ന വർഗീസ് കുര്യനും ഫ്രങ്ക് സൈമോസുമായിരുന്നു. ടയർ സോൾ എന്ന ടയർ റീട്രേഡിങ്ങ് കമ്പനിയുടെ ചെറിയ ചെറിയ പരസ്യങ്ങൾ ഇത്തരത്തിൽ ഹാസ്യരസം കലർന്നവയായിരുന്നു. ഗുൽഷൻ പട്ടേലിന്റെ സായ് അഡ്വൈർടൈസിങ്ങിന് തങ്ങളുടെ രംഗത്ത് ഒരു ലിഫ്റ്റ് ഉണ്ടാക്കിയത് ഗ്ലോബൽ ഡിറ്റക്റ്റീവ് ഏജൻസിയുടെ 'മങ്കി ബിസിനസ്സ്' എന്ന തലക്കെട്ടോടെയുള്ള പരസ്യ പരമ്പരകളായിരുന്നു. അക്കാലത്തുതന്നെ ഏറെ പ്രചരിച്ചിരുന്ന കോളിനോസ് ടൂത്ത്പേസ്റ്റിന്റെ (ലിൻടാസ്) 'ആഹാ കോളിനോസ്' എന്ന പരസ്യവാചകം മലയാളത്തിൽ 'കോളിനോസ് പുഞ്ചിരി', 'അവളൊരു കോളിനോസ് പുഞ്ചിരി തൂകി' എന്നുമൊക്കയാക്കി ചില എഴുത്തുകാർ രചനകളിൽ ഉപയോഗിച്ചിരുന്നത് കാണാം.

'കറ നല്ലതാണ്' (സർഫ് എക്സൽ) 'ചെക്ക് ചെക്ക് ചെക്ക് തിരിഞ്ഞും മറിഞ്ഞും ചെക്ക്' (കംഫർട്ട് നാപ്കിൻ) 'ആജ് ക്യാ ചൽതാഹെ' (ഫോഗ് പുരുഷന്മാർക്കുള്ള ബോഡി സ്പ്രേയാണ്) യെ സ്കൂട്ടർ കം പീത്താഹെ (ഇത് കുറച്ചെ കുടിക്കൂ) തോ തും.... ? (അപ്പോൾ നീയോ) എന്നുള്ള പുത്തൻ സ്കൂട്ടറിന്റെ പരസ്യവും ഏറെ ശ്രദ്ധിക്കപ്പെട്ടിരിക്കുന്നു.

ഉൽപ്പന്നത്തിന്റെ ലോഞ്ചിങ്ങിനോട് അനുബന്ധിച്ച് പത്രപരസ്യങ്ങൾ, റേഡിയോ, ടിവി എന്നിവയിലൂടെയുള്ള പ്രചാരണങ്ങൾക്കുമൊപ്പം ബിൽബോർഡുകൾ, ഷോപ്പുകളിലെ വിൻഡോ ഡിസ്പ്ലെ, ഡാംങ്ഗ്ലേഴ്സ്, പോസ്റ്ററുകൾ തുടങ്ങിയവയും ആവശ്യം വേണ്ടിയിരിക്കുന്നു. ഇങ്ങനെ ഈ ഉൽപ്പന്നം ഉപഭോക്താവിന്റെ മനസ്സിൽ വീണ്ടും വീണ്ടും ഓർമ്മിപ്പിക്കുന്ന രീതിയെ 'ഹാമറിങ്' എന്നാണ് വിളിക്കുക. ബോംബെയിലെ 'തൽചെക്കേഴ്സ് ആഡ്സ്' ആണ് പ്രധാനമായും ഈ രംഗം കൈകാര്യം ചെയ്യുന്നത്. മാർക്കറ്റിലെത്തിയ ഉൽപ്പന്നങ്ങൾക്ക് ഉപഭോക്താക്കൾക്കിടയിലുള്ള പ്രതികരണം ശാസ്ത്രീയമായി വിലയിരുത്താൻ ഇന്ത്യൻ മാർക്കറ്റ് റിസർച്ച് ബ്യൂറോ (IMRB), മാർഗ് എന്നീ ഏജൻസികളുടെ സഹായം ഉൽപാദകരും ആഡ് ഏജൻസികളും തേടാറുണ്ട്. ഉപഭോക്താവിനെ നേരിൽകണ്ട് സംസാരിച്ചും ഷോപ്പുകളിൽ പുതിയതായി എത്തിയ ഉൽപ്പന്നത്തിന്റെ നിലവാരം, വിൽപ്പന ഗതി എന്നിവ അന്വേഷിച്ചുകൊണ്ടുള്ള 'റാന്റം മെത്തേഡ് സർവ്വേയിൽ' എന്യൂമറേറ്ററായി പ്രവർത്തിച്ച എന്റെ അനുഭവവും ഇവിടെ ഓർക്കുന്നു.

## പരസ്യങ്ങളിലെ ചില മറിമായങ്ങൾ

ഭാര്യയുടെ ചാരിത്ര്യത്തിൽ സംശയാലുവായ എന്റെ ഒരു ബോംബെ സുഹൃത്തിന്റെ കാര്യം നോക്കുക 'നിങ്ങളെ ആർക്കും കാണാനാകാത്ത, എന്നാൽ നിങ്ങൾക്ക് എല്ലാവരേയും കാണുന്ന ഒരു വസ്തുവിന് എഴുതുക. പി.ബി.നമ്പർ.... ജലന്ധർ-6, പഞ്ചാബ്' എന്ന പരസ്യത്തിന് സ്നേഹിതൻ അതേ വിലാസത്തിൽ കത്തെഴുതി. ഒരാഴ്ചക്കുള്ളിൽ മറുപടി വന്നു. 'സുഹൃത്തേ ഈ പ്രത്യേക വസ്തുവും പോസ്റ്റേജുമുൾപ്പെടെ 3000/-രൂപ ഈ അഡ്രസിൽ അയക്കുക. ഭാര്യയുടെ ജാരനെ കയ്യോടെ പിടികൂടാനുള്ള അവസരം അയാൾ പാഴാക്കിയില്ല, ഉടൻ 3000/- രൂപ മണി ഓർഡർ ചെയ്തു. രണ്ടു ദിവസത്തിനുള്ളിൽ തന്നെ ഒരു പാഴ്സൽ അയാളെ തേടിയെത്തി. തത്രപ്പെട്ട് ആ ബോക്സ് കെട്ടഴിച്ചു നോക്കിയ സുഹൃത്ത് അതിൽ ഒരു ബുർഖ കണ്ടു. കൂടെ ഇംഗ്ലീഷിലുള്ള അച്ചടിച്ച ഒരു കുറിപ്പുമുണ്ടായിരുന്നു. അതിലെ നിർദ്ദേശങ്ങൾ ഇങ്ങനെ (1) ബുർഖ അണിയുക, അതോടെ നിങ്ങൾക്ക് എല്ലാവരേയും കാണാം. (2) അങ്ങനെ നിങ്ങളെ ആരും തിരിച്ചറിയില്ല. നന്ദി കാര്യം ശുഭം. നിയമാനുസൃതമായി ഈ പരസ്യദാതാവിനെ എന്തെങ്കലും ചെയ്യാനാകുമോ എന്ന് തിരക്കേണ്ടിയിരിക്കുന്നു.

ഒരു റൗണ്ടിൽ 12 വെടിയുതിർക്കുന്ന ലൈസൻസ് ആവശ്യമില്ലാത്ത പിസ്റ്റൾ, ഇഷ്ടസ്ത്രീയെ വശീകരിക്കാനാകുന്ന മാന്ത്രിക മോതിരം തുടങ്ങി ഇഷ്ടസന്താന ലാഭം ഇച്ഛിക്കുന്നവർക്ക് ഭസ്മ കളഭാദികൾ പോസ്റ്റിൽ ലഭിക്കുന്ന പത്രപരസ്യങ്ങൾ ഇപ്പോൾ അധികം കാണാനില്ലെന്നത് സന്തോഷകരമാണ്. ശാസ്ത്രീയമായി തെളിയിക്കപ്പെടാത്ത ഉൽപ്പന്നങ്ങളുടെ പരസ്യങ്ങൾ പ്രസിദ്ധീകരിക്കുന്നതും പ്രചരിപ്പിക്കുന്നതും ഇന്ത്യൻ അഡ്വൈർടൈസിങ് ചട്ടപ്രകാരം വിലക്കിയിട്ടുണ്ട്. എന്നാൽ ഇന്റർനെറ്റിലൂടെയും ചില ഹിന്ദി ചാനലുകളിലൂടെയും ഇത്തരം പരസ്യങ്ങൾ പ്രവഹിക്കുന്നത് ഖേദകരമാണ്.

എല്ലാ മൂചൽ ഫണ്ടുകളുടെയും ഇൻഷ്വറൻസ് കമ്പനികളുടെ പരസ്യങ്ങളിൽ താഴെ കൊടുത്തിട്ടുള്ള നിബന്ധനകൾ ശ്രദ്ധിക്കാൻ പറയുന്നുണ്ട്. ആർക്കും വായിക്കാൻ കഴിയാത്ത രീതിയിലുള്ള ഈ നിബന്ധനകളുടെ അച്ചടി കുറച്ചുകൂടെ വലുതാക്കി പ്രസിദ്ധീകരിച്ചു കൂടേ എന്ന് പലരും ചോദിക്കുന്നുണ്ട്. ഏതെങ്കിലുമൊരു അന്വേഷണ കുതുകി ഇത് കുത്തിപ്പൊന്തിച്ചാൽ തന്നെ നിയമക്കുരുക്കിൽ നിന്നും രക്ഷപെടാൻ കമ്പനികൾക്കി നൂറ് നൂറ് ലൂപ് ഹോളുകളും ഉണ്ടായിരിക്കും. നെസ്ലെയുടെ മാഗി നൂഡിൽസ് ഇത്തരമൊരു പ്രശ്നത്തിൽ കുടുങ്ങി ഒടുവിൽ വീണ്ടും മാർക്കറ്റിലെത്തിയത് ഓർക്കുക.

മാധ്യമങ്ങളും ഏജൻസികളും കൂടുതൽ ഉണർന്ന് സാമൂഹിക പ്രതിബദ്ധതയുള്ളവരാകുന്ന ചില പ്രത്യേക സന്ദർഭങ്ങൾ ഇവിടെ പറയാതിരിക്കാൻ വയ്യ. നാഷണൽ എയ്ഡ്സ് കൺട്രോൾ സൊസൈറ്റിയുടെ എച്ച്.ഐ.വി. ബോധവർക്കരണ പ്രചാരണത്തിന്റെ ഭാഗമായി 2005ൽ പ്രസിദ്ധീകരിച്ച വിവിധ ഭാഷകളിലുള്ള പരസ്യപരമ്പര ഇതിൽ ഏറ്റവും ശ്രദ്ധേയമാണ്. ലിന്റാസ് തയ്യാറാക്കിയ പുള്ളി രാജായ്ക്ക് എയ്ഡ്സ് വരുമോ? എന്ന ക്യാംപെയ്ൻ പ്രസിദ്ധീകരണങ്ങൾ പണമൊന്നും ആവശ്യപ്പെടാതെയാണ് പ്രസിദ്ധീകരിച്ചത് എന്ന് ഓർക്കുന്നു. പൾസ് പോളിയോ ദിനങ്ങൾ ഓർമ്മപ്പെടുത്തുക, ഡെങ്കിപ്പനി, ടൈഫോയ്ഡ് തുടങ്ങിയവയെ നേരിടാനുള്ള പരിഹാരങ്ങൾ നിർദ്ദേശിക്കുന്ന ഗവൺമെന്റ് പരസ്യങ്ങൾ തുടങ്ങിയവയും ഏറെ സ്വാഗതാർഹമാണ്. ●

**കെ.സി.ജോസ്**
മുൻ അഡ്വർട്ടൈസിങ്
പ്രൊഫഷണൽ

# ശേഷം പത്ര വിശേഷം

*വിസ്മയങ്ങൾ വേണ്ടുവോളം ഒരുക്കിയ പ്രസിദ്ധീകരണങ്ങളുടെ വിടവാങ്ങലുകൾ! പത്രലോകത്തെ ഒളിയമ്പുകൾ! പത്രസ്ഥാപനങ്ങളിലെ ഇടനാഴികളിൽ രൂപം കൊണ്ട കൊടുങ്കാറ്റുകൾ! കടലാസ് യുദ്ധങ്ങൾ! ഉഗ്രപ്രതാപികളായ പത്രാധിപന്മാരുടെ വീരകഥകൾ, കുതികാൽ വെട്ടൽ, പിടിച്ചടക്കൽ, പകപോക്കൽ എല്ലാം അനാവരണം ചെയ്യുന്ന പരമ്പര.*



## കാമ്പിശ്ശേരിയുടെ കഥ ജനയുഗത്തിന്റേയും

ഭാഗം-4

കാമ്പിശ്ശേരി എന്നും ഒരു യുക്തിവാദിയായിരുന്നു. എന്നാൽ ആ മനുഷ്യന്റെ വാക്കിലും പ്രവർത്തിയിലും ഒരു ജ്ഞാനതപസ്സിയുടെ മട്ടും ഭാവവും ഉണ്ടായിരുന്നു. യുവ സാഹിത്യകാരന്മാരുടെ സംഗമ വേദിയായിരുന്നു അന്ന് ജനയുഗം വാരിക.

---

ബാലയുഗം എന്ന കുട്ടികളുടെ മാസികയ്ക്ക് പുറമേ സിനിമാമേഖലയെ പരിചയപ്പെടുത്താനായി കാമ്പിശ്ശേരി തുടങ്ങിയ പ്രസിദ്ധീകരണമായിരുന്നു സിനിരമ ദ്വൈവാരിക. ചില പ്രമുഖരുടെ എതിർപ്പിനെ അവഗണിച്ചാണ് കാമ്പിശ്ശേരി സിനിരമ തുടങ്ങിയത്. ആർ.കെ.കരഞ്ചിയായുടെ 'ബ്ലിറ്റ്സ്' വാരികയുടെ രൂപത്തിൽ (ടാബ്ലോയിഡ്) ഡമ്മിയുണ്ടാക്കി അവതരിപ്പിച്ചതാണ് സിനിരമ. നയനാനന്ദകരമായ പേജ് സംവിധാനം. നിത്യഹരിത നായകൻ പ്രേംനസീർ 300 സിനിമകൾ പൂർത്തിയാക്കിയ വേള. കാമ്പിശ്ശേരി ഒരു സ്പെഷ്യൽ പതിപ്പ് ഇറക്കാൻ തീരുമാനിച്ചു. ഉടനെ കടവിൽ ശശി എന്ന സബ്എഡിറ്ററേയും ചിത്രകാരനായ ഗോപാലനേയും വിളിച്ചിട്ട് കാമ്പിശ്ശേരി പറഞ്ഞു. 'പ്രേം നസീറിനെ പോയി കാണുക. കിട്ടാവുന്നത്ര വിവരങ്ങൾ ശേഖരിച്ചേ മടങ്ങാവൂ' ഉദയായുടെ ഒരു സിനിമയിൽ നസീർ അപ്പേൾ അഭിനയിച്ചുകൊണ്ടിരിക്കുകയായിരുന്നു. ഇരുവരും ലൊക്കേഷനിൽ എത്തി. സംവിധായകൻ കുഞ്ചാക്കോ സിനിരമയിൽ നിന്നും വരുന്നവരെ കണ്ട് ചിത്രീകരണം നിർത്തി വച്ചു. വിശേഷങ്ങൾ നസീറിനൊപ്പം പങ്കിട്ടു. തുടർന്ന് പിറ്റേ ആഴ്ചയിൽ മദ്രാസിലെത്തണമെന്ന് നസീർ നിർബന്ധപൂർവ്വം പറഞ്ഞു. അങ്ങിനെ ജനയുഗത്തിൽ നിന്ന് രണ്ട് ട്രെയിൻ ടിക്കറ്റ് സംഘടിപ്പിച്ച് ശശിയും ഗോപാലനും മദ്രാസ് മെയിലിൽ മദ്രാസിലേക്ക് തിരിച്ചു. ഒരാഴ്ചക്കാലം നസീറിനൊപ്പം താമസിച്ച് ഫോട്ടോയെടുത്തും വിവരങ്ങൾ ശേഖരിച്ചും മടങ്ങിയെത്തി. അതിമനേഹരമായ സിനിരമ- നസീർ





ജനയുഗം

രാധാസ്

സ: കാമ്പിശ്ശേരി കരുണാകരൻ നിര്യാതനായി

വള്ളികുന്നത്ത് മൃതദേഹം സംസ്കരിച്ചു

ികത്താനാവാത്ത നഷ്ടത്തിൽ അഗാധമായ ദുഃഖം

പതിപ്പ്. ക്രെഡിറ്റ് ലൈനിൽ എഡിറ്റർ കാമ്പിശ്ശേരി കരുണാകരൻ എന്ന് അച്ചടിക്കേണ്ട സ്ഥലത്ത് ആർട്ട് എഡിറ്റർ ഗോപാലൻ എന്നാണ് ചേർത്തത്.

അക്കാലത്തെ സിനിമാപ്രവർത്തകരെ മുഴുവൻ സിനിരമ നസീർ പതിപ്പ് മോഹിപ്പിച്ചുകളഞ്ഞു. കുഞ്ചാക്കോയ്ക്ക് ഉദയാസ്റ്റുഡിയോയും കുഞ്ചാക്കോയും മുഖ്യവിഷയമായി ഒരു സ്പെഷ്യൽ പതിപ്പ് വരണമെന്ന് ആശിച്ചു. കുഞ്ചാക്കോ ഉടൻ കാമ്പിശ്ശേരിയെ ബന്ധപ്പെട്ടു. പഴയടീമിനെ തന്നെ ഉദയായിലേക്കയച്ചു. അങ്ങനെ കുഞ്ചാക്കോ സ്പെഷ്യൽ പതിപ്പുമിറങ്ങി.

മറ്റൊരു അത്ഭുതമായിരുന്നു ജനയുഗം നോവൽ പതിപ്പ്. കാമ്പിശ്ശേരി എന്ന പത്രാധിപർ മലയാളക്കരകണ്ട അത്ഭുതങ്ങളിൽ ഒന്നു തന്നെയായിരുന്നു. കൃത്യമായി അദ്ദേഹം ഓഫീസിലെത്തും. ഇത്രയേറെ പ്രസിദ്ധീകരണങ്ങൾ. എല്ലാത്തിനും വേണ്ടുന്ന ലേഖനങ്ങൾ അതാതാളുകളിൽ നിന്നും എഴുതി വാങ്ങിക്കുക. വിശദാംശങ്ങൾ ഒന്നും വിടാതെ എഡിറ്റ് ചെയ്യുക. കൂട്ടത്തിലുള്ളവർക്ക് വേണ്ട പ്രോത്സാഹനവും സഹായവും ചെയ്യുക. ഇതൊക്കെ കാമ്പിശ്ശേരിക്കുമാത്രം കഴിയുന്ന കാര്യങ്ങളായിരുന്നു. നിരന്തര വായനയും പഠനവും. ഒരു രാഷ്ട്രീയ പ്രത്യയശാസ്ത്രത്തിൽ ഉറച്ചു നിന്നിട്ടും അതിന്റെ പ്രസിദ്ധീകരണവിഭാഗം തലവനായിരുന്നിട്ടും എതിർപ്പുകളെ അദ്ദേഹം തന്റേതായ ശരികളിലൂടെ ശക്തമായി നേരിട്ടു.

കാമ്പിശ്ശേരി എന്നും ഒരു യുക്തിവാദിയായിരുന്നു. എന്നാൽ ആ മനുഷ്യന്റെ വാക്കിലും പ്രവർത്തിയിലും ഒരു ജ്ഞാനതപസ്സിയുടെ മട്ടും ഭാവവും ഉണ്ടായിരുന്നു. യുവ സാഹിത്യകാരന്മാരുടെ സംഗമ വേദിയായിരുന്നു അന്ന് ജനയുഗം വാരിക. വായനയുടെ ലോകം എന്ന കോളം മുതൽ വത്സല ചേച്ചിയുടെ വനിതാരംഗം വരെ വൈവിധ്യമാർന്ന ഒട്ടേറെ വിഷയങ്ങളുമായി വാരിക ഒരോ ലക്കവും വായനക്കാരെ അത്ഭുതപ്പെടുത്തി.

ബംഗാളി നോവലുകൾ തുടർക്കഥയായി ഗോപാലന്റെ മതിമനോഹരമായ ചിത്രങ്ങളുടെ അകമ്പടിയോടെ വന്നുകൊണ്ടിരുന്നപ്പോൾ മലയാള വായനക്കാർക്ക് അതൊരു നൂതനാനുഭവമായിരുന്നു. എം.സത്യാർത്ഥി എന്ന പരിഭാഷകനെ നന്നായി ഉപയോഗപ്പെടുത്തി കാമ്പിശ്ശേരി. ബിമൽ മിത്ര, താരശങ്കർ ബാനർജി, സാവിത്രി റോയ്, ജരാസന്ധൻ, ആശാപൂർണ്ണാദേവി എന്നീ എഴുത്തുകാർ മലയാളികൾക്ക് സുപരിചിതരായി.

ജനയുഗത്തിന്റെ മുഖ്യപത്രാധിപർ സ്ഥാനത്തുനിന്നും മാനേജിംഗ് എഡിറ്റർ ആയതോടെ കൂടുതൽ വിനീതനാകുകയായിരുന്നു കാമ്പിശ്ശേരി. അവിശ്വസനീയമായ ശാന്ത സ്വഭാവത്തിനുടമയായിതീർന്നു. സ്വന്തം പ്രവൃത്തികളിലൂടെ തെറ്റുകൾ തിരുത്താൻ മറ്റുള്ളവരെ പ്രേരിപ്പിക്കുന്ന ശൈലി ആയിരുന്നു അദ്ദേഹത്തിന്റേത്.

ജനയുഗത്തിൽ യുവ പത്രപ്രവർത്തകർക്കായി ഒരു കളരിതന്നെ തുടങ്ങിവച്ചു. വിവിധ വിഷയങ്ങളിൽ ബിരുദം കഴിഞ്ഞിറങ്ങിയ യുവാക്കളെ ക്ഷണിച്ചു വരുത്തി പത്രപ്രവർത്തനം പഠിപ്പിക്കാൻ തുടങ്ങി. അങ്ങിനെ എത്തിയവരാണ് വിതുരബേബി, കടവിൽ ശശി, ബി.മാണിക്യം, സി.ആർ.രാമചന്ദ്രൻ, തങ്കമ്മ, പി.കെ. ഉത്തമൻ മുതൽപേർ. മലയാള ഭാഷയുടെ മഹിമയും പ്രയോഗവും പഠിപ്പിക്കാനാണ് കാമ്പിശ്ശേരി ആദ്യം ശ്രമിച്ചത്. പത്രഭാഷാ ശൈലി അദ്ദേഹം വാർത്തെടുത്തു.

ചെറുപ്രായം മുതൽ കാമ്പിശ്ശേരിയുടെ ആഗ്രഹം ഒരു നാടകക്കാരനോ എഴുത്തുകാരനോ ആകണമെന്നായിരുന്നു. അതിനായി

ആത്മാർത്ഥതയോടെ പരിശ്രമിച്ചു. കിട്ടാവുന്നത്ര വേദികൾ തേടിപിടിച്ച് നാടകം കളിച്ചു. എഴുത്തുകാരൻ ആകാനുള്ള വെമ്പലിൽ ഭാരതത്തൊഴിലാളി എന്ന കൈ എഴുത്തുമാസിക സ്വന്തം ശ്രമത്താൽ പുറത്തിറക്കി. എന്നാൽ ജീവിതത്തിൽ ഏറിയ സമയവും പത്രപ്രവർത്തനത്തിൽ മുഴുകാനായിരുന്നു വിധി. തോപ്പിൽ ഭാസിയുടെ നിങ്ങളെന്നെ കമ്മ്യൂണിസ്റ്റാക്കി എന്ന നാടകത്തിലെ പരമുപിള്ള എന്ന കഥാപാത്രത്തെ ഒട്ടനവധി വേദികളിൽ അവതരിപ്പിച്ച കാമ്പിശ്ശേരി മികവുറ്റ അഭിനേതാവായിരുന്നിട്ടും ഒരു നടനായി ജീവിച്ചില്ല. കെ.പി.എ.സിയുടെ നാടകങ്ങളിൽ അഭിനയിക്കുമ്പോൾ കാമ്പിശ്ശേരി തിരുക്കൊച്ചി നിയമസഭയിൽ അംഗമായിരുന്നു. അധികാര രാഷ്ട്രീയത്തിന്റെ ഉന്നതിയിൽ എത്താമായിരുന്നിട്ടും തുടർന്ന് കേരളത്തിൽ നടന്ന ഒരു പൊതു തെരഞ്ഞെടുപ്പിലും അദ്ദേഹം സ്ഥാനാർത്ഥി ആയില്ല. യൗവനം വിട്ടൊഴിയും മുമ്പേ അധികാര രാഷ്ട്രീയത്തിൽ നിന്നും അഭിനയകലയിൽ നിന്നും വിട്ടൊഴിഞ്ഞു പത്രപ്രവർത്തനത്തിൽ മുഴുകി.




പാർട്ടിപ്രവർത്തനവുമായി തലസ്ഥാന നഗരിയിൽ കഴിയുമ്പോഴാണ് പാർട്ടി ഇദ്ദേഹത്തെ ജനയുഗം ആഴ്ചപ്പതിപ്പിന്റെ ചുമതല ഏൽപ്പിക്കുന്നത്. അങ്ങനെ കൊല്ലത്തെത്തി. ജീവിതത്തിന്റെ പ്രധാനഘട്ടം കാമ്പിശ്ശേരി കൊല്ലത്താണ് കഴിച്ചു കൂട്ടിയത് ക്രമേണ ജനയുഗം ദിനപത്രം തുടങ്ങി. കാമ്പിശ്ശേരി അതിന്റെ ചീഫ് എഡിറ്ററായി, മാനേജിംഗ് എഡിറ്ററായി 1953 മുതൽ 1977 വരെയുള്ള കാലം കാമ്പിശ്ശേരിയുടെ സുവർണ്ണകാലമായിരുന്നു. എല്ലാ മേഖലയിലും നിറഞ്ഞു നിന്ന വ്യക്തിത്വം.

വായനക്കാരന്റെ ഇച്ഛയ്ക്കൊത്ത് പത്രം പുറത്തിറക്കുകയാണോ, പത്രത്തിന്റെ വീക്ഷണത്തിന് ഇണങ്ങും മട്ടിൽ വായനക്കാരെ മാറ്റുകയാണോ വേണ്ടതെന്ന തർക്കം ദിനപത്രം പുറത്തിറങ്ങാൻ തുടങ്ങിയകാലം മുതൽ ചൂടുപിടിച്ച ചർച്ചയ്ക്കു വിഷയമായിരുന്നു. കാമ്പിശ്ശേരി വളരെ തന്ത്രപൂർവ്വം ഇരുപക്ഷത്തേയും ഒപ്പം നിർത്തി യാത്ര തുടർന്നു.

പട്ടം താണുപിള്ള, എം.കെ.ദാമോദര മേനോൻ, ആർ.ശങ്കർ തുടങ്ങിയവർക്കെതിരെ അഴിമതി ആരോപണങ്ങൾ നിർഭയനായി നിന്ന് പുറത്തു കൊണ്ടുവന്നു കാമ്പിശ്ശേരി. ഇത് രാഷ്ട്രീയ- ഭരണ രംഗങ്ങളിൽ വമ്പിച്ച കോളിളക്കം സൃഷ്ടിച്ചു.

പത്രപ്രവർത്തനത്തെക്കുറിച്ച് ഏറെ അഭിമാനം കൊണ്ടിരുന്ന കാമ്പിശ്ശേരി പക്ഷേ, അതിരുവിട്ട് ആദരവൊന്നും പ്രകടിപ്പിച്ചുമില്ല. പത്രപ്രവർത്തനം പാവനമായ കാര്യമായൊന്നും അദ്ദേഹം കണ്ടതുമില്ല. അത്യാവശ്യ ഘട്ടത്തിൽ അസത്യമോ, അർത്ഥസത്യമോ എഴുതാനും അദ്ദേഹം മടിച്ചിട്ടില്ല. എന്നാലിതൊന്നും മുതലെടുപ്പിനായിരുന്നില്ല. തമാശയ്ക്ക്, ചില പ്രത്യേക സന്ദർഭങ്ങളിൽ പത്രാധിപർ കാണിക്കുന്ന ചില തന്ത്രങ്ങൾ ഒളിവില്ലാതെ തുറന്നു പറഞ്ഞന്നേയുള്ളൂ.

ജനയുഗത്തിന്റെ മുഖ്യപത്രാധിപർ സ്ഥാനത്തുനിന്നും മാനേജിംഗ് എഡിറ്റർ ആയതോടെ കൂടുതൽ വിനീതനാകുകയായിരുന്നു കാമ്പിശ്ശേരി. അവിശ്വസനീയമായ ശാന്ത സ്വഭാവത്തിനുടമയായിതീർന്നു. സ്വന്തം പ്രവൃത്തികളിലൂടെ തെറ്റുകൾ തിരുത്താൻ മറ്റുള്ളവരെ പ്രേരിപ്പിക്കുന്ന ശൈലി ആയിരുന്നു അദ്ദേഹത്തിന്റേത്.

ഒരിക്കൽ അസിസ്റ്റന്റ് എഡിറ്ററായ ആര്യാട് ഗോപി ഓഫീസിൽ എത്തിയപ്പോൾ കണ്ട കാഴ്ച താൻ മുറുക്കി തുപ്പി വൃത്തികേടാക്കിയ ജനാല മാനേജിംഗ് എഡിറ്റർ കാമ്പിശ്ശേരി തേച്ചു കഴുകി വൃത്തിയാക്കുന്നതാണ്. എന്നിട്ട് അല്പം നർമ്മം കലർത്തി പറഞ്ഞു 'ഒരു കോളാമ്പി ഗോപിയുടെ ഇരിപ്പിടത്തിന് താഴെ വച്ചിട്ടുണ്ട്. ഇനി മുതൽ അതിൽ തുപ്പിക്കോ...!'

ഏതാണ്ട് കാൽ നൂറ്റാണ്ടുകാലം ജനയുഗം പ്രസിദ്ധീകരണങ്ങളുടെ അമരക്കാരനായി നിന്നു. പല സന്ദർഭങ്ങളിലും അനാരോഗ്യം കണക്കിലെടുക്കാതെയായിരുന്നു അദ്ദേഹത്തിന്റെ പ്രവർത്തനം. അവസാനകാലത്ത് ജനയുഗത്തിന്റെ സാമ്പത്തിക കാര്യം കൂടി കാമ്പിശ്ശേരിയെ ഏൽപ്പിച്ചപ്പോൾ അദ്ദേഹത്തിന്റെ നല്ലപാതി പ്രേമവല്ലി പി.കെ. വാസുദേവൻനായരെ ചെന്നുകണ്ട് പറഞ്ഞു. 'ജനയുഗത്തിന്റെ സാമ്പത്തിക കാര്യം കൂടി വഹിക്കാനുള്ള ആരോഗ്യം അദ്ദേഹത്തിനില്ല അതിൽ നിന്ന് കാമ്പിശ്ശേരിയെ ഒഴിവാക്കണം.' ഇതുതന്നെ പ്രിയതമനോടും പറഞ്ഞു. വേണ്ട, അതിനുള്ള ആരോഗ്യമില്ല. ഇപ്പോഴത്തെ അവസ്ഥയിൽ എഴുത്തുമാത്രം മതി. അതിനു മറുപടിയായി കാമ്പിശ്ശേരി പറഞ്ഞു. ഞാൻ പോയാൽ ഒരു കുടുംബം മാത്രമേ അനാഥമാകൂ. ജനയുഗം പോയാൽ എത്ര കുടുംബം അനാഥമാകുമെന്ന് നിനക്കറിയാമോ? കുറെക്കാലം കൂടി ജീവിച്ചിരുന്നിട്ട് എന്തു ചെയ്യാനാ? എന്തെങ്കിലും ഒരു നല്ല കാര്യം ചെയ്തിട്ട് മരിച്ചാൽ അതുതന്നെ ഒരു നേട്ടമല്ലേ?

പിന്നെ ഭാര്യ ഒന്നും എതിർത്ത് പറഞ്ഞില്ല. എതിർത്തിട്ട് ഒരു കാര്യവുമില്ല. തന്ത്രപൂർവ്വം അദ്ദേഹം ആഗ്രഹിക്കുന്നത് എന്തോ അതു തന്നെ ചെയ്യും.

പിന്നെ ഏറെക്കാലമൊന്നും ആ മഹാനായ പത്രാധിപർ ജീവിച്ചിരുന്നില്ല. 1977 ജൂലൈ 27ന് വിടപറയുമ്പോൾ പ്രായം 56 വയസ്സ്. തന്റെ ഭൗതീക ശരീരം പൊതുദർശനത്തിന് വയ്ക്കരുതെന്നും റീത്തുകൾ സമർപ്പിക്കരുതെന്നും അനുശോചന സമ്മേളനം പാടില്ലെന്നും തനിക്കൊരിക്കലും സ്മാരകങ്ങൾ ഉണ്ടാകരുതെന്നുമായിരുന്നു അന്ത്യാഭിലാഷം. കാമ്പിശ്ശേരി തന്റെ ജ്യേഷ്ഠന്റെ മകനായ അജയനോട് മരണത്തിന് തൊട്ടുമുമ്പ് പറഞ്ഞുകൊടുത്ത് എഴുതി വച്ചിരുന്നു. കാലം കഴിഞ്ഞപ്പോൾ മഹാനായ കാമ്പിശ്ശേരിയുടെ വാക്കുകൾ മറന്ന് പുതുതലമുറ അദ്ദേഹത്തിനൊരു സ്മാരകമന്ദിരം നിർമ്മിച്ചു. സി.പി.ഐ.യുടെ ഒരു പാർട്ടി ഓഫീസ്. എല്ലാ വർഷവും കാമ്പിശ്ശേരിയുടെ ചരമദിനം വള്ളിക്കുന്നത്തും കൊല്ലത്തുമൊക്കെയായി അനുസ്മരണം നടക്കാറുമുണ്ട്.

●



**ജോഷി ജോർജ്**
joshygeorgecartoonist@gmail.com

# TODAY'S GENERATION NEEDS ALL THE ANSWERS




## പുതിയ മുഖം
## പുതിയൊരനുഭവം

ഇനിയും ബെത്സാദ മാസിക
വായിച്ചിട്ടില്ലെങ്കിൽ ഉടൻ
വായിക്കുക... വരിക്കാരാകുക.
നിങ്ങളുടെ ബന്ധുമിത്രാധികളെയും
ഇത് വായിപ്പിക്കുക.

# ബെത്സാദ
## മാഗസിൻ

**വാർഷിക വരിസംഖ്യ**
**200 രൂപ**
**മൂന്നു വർഷത്തേക്ക് 500 രൂപ**
**ഒറ്റപ്രതി 20 രൂപ**

Cheques/D.D./M.O in favour of
"GuardianAngel Publications"
vengola P.O, Vengola,
Perumbavoor, Ernakulam, Kerala- 683 556,
Ph: 0484 - 2529851, 9947176922,
E-mail: bethsada@gmail.com,
A/c: Federal Bank, Vengola,
A/c No: 18240100013327, IFSC Code: FDRL 0001824

Design & Print @ Don Bosco IGACT, EKM





**ജോൺ കുര്യൻ വടക്കേക്കര**
Ph: 94474 35091
image.jkmrt@gmail.com

# കരിയറിലേക്കുള്ള ഉറച്ച ചുവടുവെയ്പ്പുകൾ

കോളേജു പഠനകാലത്ത് പരീക്ഷയ്ക്കു മുന്നോടിയായി വിദ്യാർത്ഥികൾക്കു ടെസ്റ്റുപേപ്പർ ഇടുന്ന പതിവ് സാധാരണമാണ്. പ്രധാന പരീക്ഷയ്ക്കു മുന്നോടിയായി തന്റെ വിദ്യാർത്ഥികൾ എത്രത്തോളം തന്റെ വിഷയം മനസ്സിലാക്കുന്നു എന്നറിയാൻ വകുപ്പുതലവനായ ആ അദ്ധ്യാപകൻ എക്സാമിന്റെ തീയതി വിദ്യാർത്ഥികളെ മുൻകൂട്ടി അറിയിച്ചു. പരീക്ഷയുടെ തലേദിവസം ഈ ക്ലാസ്സിലെ നാലു വിദ്യാർത്ഥികൾ ടെസ്റ്റു പേപ്പറിന്റെ ഗൗരവം മനസ്സിലാക്കാതെ അവർ അറേഞ്ച് ചെയ്ത വിനോദയാത്ര ആഘോഷിച്ചു. പരീക്ഷയുടെ അന്നാണ് അവർ കോളേജിൽ എത്തുന്നത്. ടെസ്റ്റുപേപ്പറിൽ നിന്നും രക്ഷപെടാൻ അവരുടെ കാറിന്റെ ടയർ പഞ്ചറായതിനാൽ സമയത്തു ടെസ്റ്റ് പേപ്പറിനു എത്താൻ പറ്റാത്തതിലുള്ള ഖേദം അദ്ധ്യാപകനെ അറിയിച്ചു. താമസിച്ചു മുഷിഞ്ഞ വസ്ത്രം ധരിച്ചെത്തിയ അവരോടു അടുത്തദിവസം അവർക്കായി പ്രത്യേക ടെസ്റ്റു പേപ്പർ നടത്തുന്നതാണെന്നു അദ്ദേഹം അറിയിച്ചു.

പിറ്റേന്നു ക്ലാസ്സിൽ എത്തിയ അവർ നാലുപേരെ നാലു കോണിലിരുത്തി പ്രത്യേകതയുള്ള കൊസ്റ്റ്യൻ പേപ്പർ ഓരോന്നും കൊടുത്തു. തമ്മിൽ കമ്മ്യൂണിക്കേറ്റ് ചെയ്യാതിരിക്കാൻ അവർക്കു നടുവിൽ ആ അദ്ധ്യാപകൻ ഇവരെ ശ്രദ്ധിച്ചിരുന്നു. മൊത്തം 100 മാർക്കിന്റെ രണ്ടു ചോദ്യങ്ങൾ.

1. നിങ്ങളുടെ പേര്? (1മാർക്ക്)
2. ഏതു ടയറാണ് പഞ്ചറായത്? (99 മാർക്ക്)

options

a. മുൻപിലെ ഇടതുവശത്തെ b. മുൻപിലെ വലതുവശത്തെ

c. പിന്നിലെ ഇടതുവശത്തെ d. പിന്നിലെ വലതുവശത്തെ

ഇതൊരു കഥയാണെങ്കിലും ജീവിതത്തിലെ ഉത്തരവാദിത്വങ്ങൾ വേണ്ടരീതിയിലും തക്കരീതിയിലും ചെയ്യാത്തവർക്കു ഒരു നല്ല പാഠമാണ് ഈ അദ്ധ്യാപകന്റെ ചോദ്യപേപ്പർ നൽകുന്നത്. നമ്മുടെ കരിയർ തിരഞ്ഞെടുക്കുമ്പോൾ ഉറച്ച ചുവടുവെയ്പ്പു നടത്തേണ്ടത് നമ്മളാണ്.

സയൻസ് സ്ട്രീം പാസ്സായവർക്ക് എൻജിനീയറിംഗ്, ആർക്കിടെക്ചർ, ഫാർമസി, മെഡിസിൻ അനുബന്ധ കോഴ്സുകളിലേയ്ക്കുള്ള പ്രവേശന നടപടികൾ ഫെബ്രുവരി മുതൽ ആഗസ്റ്റുവരെ സാധാരണയായി നീണ്ടു നിൽക്കുന്നതാണ്. എൻജിനീയറിംഗ്, ഫാർമസി കോഴ്സുകളിലേക്ക് പ്രവേശന പരീക്ഷാ കമ്മീഷണറാണ് എൻട്രൻസ് പരീക്ഷ നടത്തുന്നത്. ഓരോ വർഷവും ശരാശരി ഒന്നരലക്ഷത്തോളം വിദ്യാർത്ഥികളാണ് മെഡിക്കൽ, എൻജിനീയറിംഗ് കോഴ്സുകളിൽ അപേക്ഷ സമർപ്പിക്കുന്നത്. NEET, JEE, AIMS, CET, CUCET,TSICET തുടങ്ങിയ എൻട്രൻസ് പരീക്ഷകളുടെ റിസൽട്ട് വന്ന സമയമാണല്ലോ. ഓരോ റാങ്ക് ഹോൾഡറും എടുത്ത വിഷമതകളും പഠനശൈലികളും പത്രമാദ്ധ്യമങ്ങളിലൂടെ നാം അറിഞ്ഞുകൊണ്ടിരിക്കുകയാണല്ലോ ഇതിൽ നിന്നെല്ലാം നാം മനസ്സിലാക്കേണ്ടത് എല്ലാ റാങ്ക് വിജയികൾക്കും വ്യക്തമായ ലക്ഷ്യവും പ്ലാനിംഗും ഉണ്ടായിരുന്നു എന്നതാണ്.

മെഡിക്കൽ അനുബന്ധ കോഴ്സുകളാണ് അഗ്രികൾച്ചർ, ഫോറസ്ട്രി, വെറ്ററിനറി, ഫിഷറീസ് എന്നിവ. കഴിഞ്ഞ വർഷം മെഡിക്കൽ കൗൺസിൽ, ആരോഗ്യ സർവ്വകലാശാല എന്നിവയുടെ അംഗീകാരത്തോടെ പ്രവേശനം നടന്നത് 3000 എം.ബി.ബി.എസ്സ്. സീറ്റുകളിലേയ്ക്കാണ്. എന്നാൽ ഈ വർഷം സാങ്കേതിക സർവകലാശാല, കാർഷിക, വെറ്ററിനറി, ഫിഷറീസ് സർവകലാശാലകൾക്കു കീഴിലായി ആകെയുള്ളത് 50,624 ബിടെക് സീറ്റുകളാണ്. ഓരോരുത്തരുടെയും അഭിരുചിയും കോഴ്സുകളിലെ കരിയർ സാദ്ധ്യതയും മനസ്സിലാക്കി വേണം ഓരോ കോഴ്സും തിരഞ്ഞെടുക്കുവാൻ. നിരവധി എൻജിനീയറിംഗ് ബ്രാഞ്ചുകളാണ് നിലവിൽ ഉള്ളത്. മൊത്തം സീറ്റുകളുടെ സംവരണ വിവരങ്ങളും അറിഞ്ഞിരിക്കുന്നത് നല്ലതാണ്.

ഫിസിക്സ്, കെമിസ്ട്രി, മാത്സ് എന്നിവ പഠിച്ച് പ്ലസ്ടു പാസ്സായവർക്ക് മർച്ചന്റ് നേവി കോഴ്സുകൾക്ക് ചേരാൻ കഴിയും. 60%മാർക്ക് നേടിയിരിക്കണം. കേന്ദ്രമന്ത്രാലയത്തിനു കീഴിലുള്ള IIMS (ഇന്ത്യൻ ഇൻസ്റ്റിറ്റ്യൂട്ട് ഓഫ് മാരിടൈം സ്റ്റഡീസ്) ആണ് ഈ മേഖലയിലെ പ്രമുഖ സ്ഥാപനം. IIT പൊതു പ്രവേശന പരീക്ഷയുടെ അടിസ്ഥാനത്തിലാണ് പ്രവേശനം. ഇന്ത്യൻ മാരിടൈം സർവ്വകലാശാലയുടെ ഡിപ്ലോമ, ഡിഗ്രി, ബിരുദാനന്തര പ്രോഗാമുകൾ, മർച്ചന്റ് നേവിയിൽ ജോലിനേടാൻ സഹായിക്കും. മർച്ചന്റ് നേവി കോഴ്സുകൾ വഴി ഇന്ത്യൻ വിദേശ ഷിപ്പിങ്ങ് കമ്പനികളിൽ നേവൽ ആർക്കിടെക്ചർ, ഷിപ്പ് ബിൽഡിങ്ങ് എന്നീ രംഗങ്ങളിൽ ധാരാളം അവസരങ്ങൾ ലഭിക്കും.

കടലിനെ സ്നേഹിക്കുന്ന വിദ്യാർത്ഥികൾക്ക് തൊഴിൽ സാദ്ധ്യതകളുടെ വാതിൽ തുറന്നിടുകയാണ് മറൈൻ പഠനം. കൊച്ചിൻ കപ്പൽ നിർമ്മാണശാല

മറൈൻ എൻജിനീയറിംഗ് പരിശീലന പ്രോഗ്രാമിലേക്ക് അപേക്ഷ ക്ഷണിക്കുന്നു. website: www.cochinshipyard.com

ഏവിയേഷൻ രംഗം വളരെയേറെ ആകർഷണീയതയുള്ള കരിയറാണ്. പൈലറ്റ്, സഹപൈലറ്റ്, എയർ ഹോസ്റ്റസ് എന്നിവയിൽ മാത്രമൊതുങ്ങുന്നതല്ല ഈ മേഖല. വിമാന–വ്യോമ ഗതാഗത മാനേജ്മെന്റ്, വ്യോമയാന സുരക്ഷ, ഉപഭോക്തൃ സേവനം, കാർഗോ മാർക്കറ്റിംഗ് ആൻഡ് മാനേജ്മെന്റ്, ടിക്കറ്റ് റിസർവേഷൻ, വ്യോമ ഗതാഗത നിയന്ത്രണം, പെരിഷബിൾ കാർഗോ ട്രാൻസ്പോർട്ടേഷൻ, കാർഗോ റിസർവേഷൻ, ഏവിയേഷൻ നിയമം, ക്രൂ സിങ്ക്രണൈസേഷൻ എന്നിങ്ങനെ വിവിധ വിഷയങ്ങൾ കോഴ്സുകളായുണ്ട്. ഹോട്ടൽ മാനേജ്മെന്റ്, കേറ്ററിംഗ്, ടൂറിസം എന്നിവയിൽ താൽപര്യമുള്ളവർക്ക് ക്യാബിൻ ക്രൂ, ഫ്ളൈറ്റ് സ്റ്റ്യൂവാർഡ് എന്നീ രംഗങ്ങളിലും തൊഴിലവസരങ്ങളുണ്ട്.

പ്ലസ്ടുവാണ് മിക്ക വ്യോമയാന കോഴ്സുകൾക്കും വേണ്ട അടിസ്ഥാന യോഗ്യത. PCM (Physics, Chemistry, Maths) വിഷയങ്ങളിൽ 70% മാർക്കുണ്ടായിരിക്കണം. എയ്റോനോട്ടിക്കൽ എഞ്ചിനീയറിംഗിൽ നാലുവർഷമാണ് കോഴ്സിന്റെ കാലാവധി. വിമാന നിർമ്മാണം, രൂപകൽപ്പന, അറ്റകുറ്റപണികൾ എന്നിവയാണ് പ്രധാന വിഷയങ്ങൾ. ചീഫ് എൻജിനീയർ, ഗവേഷണ വികസന വിഭാഗം എൻജിനീയർ, ഡിസൈൻ എൻജിനീയർ തുടങ്ങി ഒട്ടേറെ അവസരങ്ങൾ ഈ മേഖല നൽകുന്നു. പ്രവേശന പരീക്ഷയിലൂടെയാണ് എൻട്രി.

പൈലറ്റാവാൻ ഡയറക്ടർ ജനറൽ ഓഫ് സിവിൽ ഏവിയേഷൻ നൽകുന്ന കൊമേഷ്യൽ പൈലറ്റ് ലൈസൻസ് നേടണം. എൻട്രൻസ് ടെസ്റ്റ്, അഭിമുഖം, ശാരീരിക യോഗ്യത, കാഴ്ചശക്തി, അഭിരുചി പരീക്ഷ എന്നിവയിൽ യോഗ്യത നേടിയിരിക്കണം. കേരള സർക്കാർ സ്ഥാപനമായ രാജീവ് ഗാന്ധി അക്കാഡമി ഫോർ ഏവിയേഷൻ ടെക്നോളജി തിരുവനന്തപുരവും കേന്ദ്ര സർക്കാരിന് കീഴിലുള്ള ഇന്ദിരാഗാന്ധി രാഷ്ട്രീയ ഉഡാൻ അക്കാഡമി റായ്ബറേലിയും കൊമേഷ്യൽ പൈലറ്റ് ലൈസൻസ് പരിശീലനം നൽകുന്ന പൊതുമേഖലാ സ്ഥാപനങ്ങളാണ്.

ബി.ബി.എ. ഏവിയേഷൻ മാനേജ്മെന്റ് അല്ലെങ്കിൽ ബികോം വിത്ത് ഏവിയേഷനിൽ മൂന്നു വർഷം കൊണ്ട് ഡിഗ്രിയും ഏവിയേഷൻ പഠനവും കൂടി പൂർത്തിയാക്കാം. IIM-CAT, MAT,CMAT, SNAP, XAT എന്നീ മത്സരപരീക്ഷകൾവഴി ഏവിയേഷൻ മാനേജ്മെന്റിൽ പി.ജി. കോഴ്സുകൾ നേടാവുന്നതാണ്. ഹിന്ദുസ്ഥാൻ എയ്റോനോട്ടിക്സ് ലിമിറ്റഡ് മാനേജ്മെന്റ് അക്കാഡമി ഏവിയേഷൻ ബാംഗ്ലൂർ 15 മാസത്തെ പി.ജി. ഡിപ്ലോമ നൽകുന്നുണ്ട്.

ആത്മവിശ്വാസവും ഭാഷാപരിചയവും മതിയായ വിദ്യാഭ്യാസവും ഉണ്ടെങ്കിൽ ആർക്കും എയർഹോസ്റ്റസ് ആകാം. 18നും 28നും ഇടയിൽ പ്രായവും കുറഞ്ഞത് 162cm ഉയരവും ആനുപാതികമായ തൂക്കവും വേണം. +2 അല്ലെങ്കിൽ ബിരുദമാണ് യോഗ്യത. നല്ല വിനിമയശേഷി, കാഴ്ചശക്തി, കാര്യങ്ങൾ എളുപ്പത്തിൽ ഗ്രഹിച്ച് തീരുമാനം എടുക്കാനുള്ള കഴിവ്, നല്ല പെരുമാറ്റം, ക്ഷമ എന്നിവ അത്യാവശ്യമാണ്. എയർ ഹോസ്റ്റസ് ട്രെയിനിങ്ങ് കോഴ്സുകൾ നൽകുന്ന അക്കാഡമിയിൽ ചേർന്ന് പരിശീലനം നേടാം.

എയർപോർട്ട് മാനേജ്മെന്റിലും ഡിപ്ലോമ, ബി.സി.എ. കോഴ്സുകളുണ്ട്. ഡിപ്ലോമ ഇൻ ഏവിയേഷൻ ഹോസ്പിറ്റാലിറ്റി അല്ലെങ്കിൽ ബി.എസ്.സി ഏവിയേഷൻ കോഴ്സുകളും ലഭ്യമാണ്. ഏവിയേഷനുമായി ബന്ധപ്പെട്ട നിരവധി കോഴ്സുകൾ നിലവിലുണ്ട്.

ചികിത്സാരംഗത്തെ എക്കാലത്തെയും ശക്തമായ പാരാമെഡിക്കൽ മേഖലയിൽ ഒന്നാണ് നഴ്സിംഗ്. ഇന്ത്യയിൽ മാത്രമല്ല വിദേശത്തും വളരെയേറെ സാദ്ധ്യതകളാണ് ഇപ്പോഴും വരും കാലങ്ങളിലും. ഹോസ്പിറ്റൽ നഴ്സിങ്ങ് സർവ്വീസ്, മിലിട്ടറി നഴ്സ്, നഴ്സിങ്ങ് ഇൻ റെഡ് ക്രോസ്, ട്രെയിനിങ്ങ് ഇൻ നഴ്സിങ്ങ്, കമ്മ്യൂണിറ്റി ഹെൽത്ത് നഴ്സിങ്ങ്, പ്രൈവറ്റ് ഡ്യൂട്ടി നഴ്സിങ്ങ് തുടങ്ങി വിവിധ ബ്രാഞ്ചുകളുണ്ട്.

ബി.എസ്.സി. നഴ്സിങ്ങ്, എം.എസ്.സി നഴ്സിങ്ങ്, ജനറൽ നഴ്സിങ്ങ്, ജനറൽ നഴ്സിങ്ങ് ആന്റ് മിഡ് വൈഫറി, പീഡിയാട്രിക് നഴ്സിങ്ങ്, ഓർത്തോ പീഡിക് നഴ്സിങ്ങ്, സൈക്യാട്രിക് നഴ്സിങ്ങ് എന്നിങ്ങനെ വിവിധ കോഴ്സുകൾ ഇന്നു നിലവിലുണ്ട്. ഓർത്തോ പീഡിക് ആന്റ് റീഹാബിലിറ്റി നഴ്സിങ്ങ്, ന്യൂറോ നഴ്സിങ്ങ്, ഓങ്കോളജി നഴ്സിങ്ങ് തുടങ്ങിയ സ്പെഷ്യലൈസേഷനുകളും ഉണ്ട്.

ഫിസിക്സ്, കെമിസ്ട്രി, ബയോളജി എന്നീ വിഷയങ്ങൾ പഠിച്ച് പ്ലസ്ടു കഴിഞ്ഞ് മേൽപറഞ്ഞ ഡിഗ്രി കോഴ്സുകൾക്കു ചേരാവുന്നതാണ്. ഡിപ്ലോമ, ഡിഗ്രി, പി.ജി., പിഎച്ച്ഡി. എന്നീ യോഗ്യതകൾ നേടി വിവിധ നഴ്സിങ്ങ് കേഡറുകളിൽ ജോലിക്ക് പ്രവേശനം ലഭിക്കുന്നു.

സി.എം.സി.വെല്ലൂർ കോളജ് ഓഫ് നഴ്സിങ്ങ്, AIMS, മണിപ്പാൽ കോളജ് ഓഫ് നഴ്സിങ്ങ്, കോഴിക്കോട് ഗവൺമെന്റ് കോളജ് ഓഫ് നഴ്സിങ്ങ്, ആംഡ് ഫോഴ്സസ് മെഡിക്കൽ കോളേജ് തുടങ്ങിയവ ഇന്ത്യയിലെ മുൻനിര നഴ്സിങ്ങ് കോളേജുകളാണ്. ഇവിടെയൊക്കെ പ്രവേശന പരീക്ഷ നിർബന്ധമാണ്.

TOEFL, IELTS,OET ഇവയിൽ ഏതെങ്കിലും പാസ്സാകുന്നവർക്ക് US,UK തുടങ്ങിയ രാജ്യങ്ങളിൽ സാധ്യത വലുതാണ്. ഡോക്ടർമാരുടെ ഓഫീസുകളിൽ ഓഫീസ് നഴ്സായും ഔട്ട് പേഷ്യന്റ് ക്ലിനിക്കുകളിലും നഴ്സിങ്ങ് ഹോമുകളിലും തൊഴിലവസരങ്ങൾ നിരവധിയാണ്. കലയും ശാസ്ത്രവും അടിസ്ഥാനമാക്കിയ ഈ തൊഴിലിനോടൊപ്പം നല്ല ആശയവിനിമയ വൈദഗ്ധ്യവും അറിവും ക്ഷമയും ഉണ്ടായിരിക്കേണ്ടത് അത്യാവശ്യമാണ്.

വളരെയേറെ സാദ്ധ്യതകൾ ഒരുക്കുന്ന മറ്റൊരു പഠനശാഖയാണ് ഫിഷറീസ് സയൻസ്. ഫിഷ് ജെനിറ്റിക്സ്, ബയോടെക്നോളജി, അക്വാകൾച്ചർ ടെക്നോളജി തുടങ്ങി നിരവധി മേഖലകളുണ്ട്. ഫിഷറീസ് വകുപ്പുകൾ, സർവ്വകലാശാലകൾ, മത്സ്യസംസ്ക്കരണം, മത്സ്യബന്ധനയാനം പ്രവർത്തിപ്പിക്കൽ, സെൻട്രൽ ഫിഷറീസ് സ്ഥാപനങ്ങളിൽ ഗവേഷണം തുടങ്ങിയ ജോലി സാദ്ധ്യതകളുണ്ട്.

കൊച്ചിയിലെ Central Institute of Fisheries Notical and Engineering Training (CIFNET) മികച്ച കോഴ്സുകൾ നടത്തുന്നുണ്ട്. പ്രവേശന പരീക്ഷ, പ്ലസ്ടു മാർക്ക്, അഭിമുഖം എന്നിവ ആധാരമാക്കിയാണ് തിരഞ്ഞെടുപ്പ് (web:www.cifnet.gov.in). സിഫ്നെറ്റിന് വിശാഖപട്ടണത്തും ചെന്നൈയിലും കാമ്പസുണ്ട്.

അക്വാകൾച്ചറും മല്ലൊരു മേഖലയാണ്. അക്വാകൾച്ചർ എൻജിനീയർ, പ്രൊഫസർ, മാനേജർ, ബയോളജിസ്റ്റ്, ടെക്നീഷ്യൻ എന്നിങ്ങനെ നിരവധി തൊഴിൽ അവസരങ്ങളുണ്ട്.

കരിയർ വളർച്ചയ്ക്ക് പഠിക്കുന്ന കോളേജിന്റെ നിലവാരവും അദ്ധ്യാപകരുടെ പ്രവൃത്തിപരിചയവും പഠിക്കുന്ന കോഴ്സുകളുടെ അംഗീകാരവും വളരെ പ്രധാനപ്പെട്ടതാണ്. വിദ്യാഭ്യാസ ലോണുകൾ ലഭ്യമായതിനാൽ ഏതു വിഭാഗത്തിലുള്ള വിദ്യാർത്ഥികൾക്കും അവരുടെ പരിധിക്കുള്ളിൽ നിന്നുകൊണ്ട് ഉയർന്ന വിദ്യാഭ്യാസം സ്വദേശത്തോ വിദേശത്തോ നല്ല സർവ്വകലാശാലയിൽ നിന്നോ കോളേജിൽ നിന്നോ നേടുവാൻ സാധ്യമാണ്. വ്യക്തമായ ലക്ഷ്യബോധത്തോടെയും സ്ഥിരോത്സാഹത്തോടെയും ഉത്തരവാദിത്വത്തോടെയും ഉയർന്ന ചിന്താരീതിയിൽ പഠിച്ച് ഉയർന്ന കരിയർ കെട്ടിപ്പടുക്കുന്നവരാകുക. വിജയാശംസകൾ. ●



*ദിനപത്രങ്ങളിൽ പ്രസിദ്ധീകരിച്ച ശ്രദ്ധേയമായ എഡിറ്റോറിയലുകളുടെ സംഗ്രഹം.*

# Editorials of the month

മാധ്യമം ജൂൺ 05, 2019

## സെൽഫിയെടുത്താൽ തീരുന്നതല്ല ഈ പ്രശ്നം

ലോക പരിസ്ഥിതി ദിനത്തോടനുബന്ധിച്ച് വന്ന വാർത്ത ഇന്ത്യൻ ജനതയുടെയും സർക്കാരിന്റെയും അടിയന്തര ശ്രദ്ധ തേടുന്നുണ്ട്. ഉത്തരേന്ത്യയിൽ പലേടത്തും അന്തരീക്ഷതാപം 50 ഡിഗ്രി സെൽഷ്യസ് കടക്കുന്നു എന്നതാണ് ആ വാർത്ത. നാം ഇന്ന് അഭിമുഖീകരിക്കുന്നത് ഉടനടി പരിഹാരശ്രമങ്ങൾ ആവശ്യപ്പെടുന്ന കാലാവസ്ഥ പ്രതിസന്ധിയാണെന്ന് ബോധ്യപ്പെടുത്താൻ ഈ തിളയ്ക്കുന്ന വേനലോളം പോന്ന ഒരു രൂപകം വേറെയില്ല. ഇന്ത്യൻ നഗരങ്ങളിൽ കുറെയെണ്ണം അന്തരീക്ഷ മലിനീകരണത്തിൽ ലോകത്തിന്റെ മുൻനിരയിലാണ്. പ്ലാസ്റ്റിക് അടക്കമുള്ള മാലിന്യങ്ങൾ പ്രകൃതിയെ നശിപ്പിക്കുന്നു. നദികളും സമുദ്രങ്ങളും ജീവികൾക്ക് അതിജീവിക്കാനാവാത്തവിധം ദുഷിതമായിരിക്കുന്നു. പ്രകൃതിയെ ദേവതയായി കാണുന്ന സംസ്കാരത്തെ അനുസ്മരിച്ചും ഭൂമിയെ ഹരിതാഭവും നിർമ്മലവും ആക്കേണ്ടതിന്റെ ആവശ്യകതയെപറ്റി അനുസ്മരിച്ചും പരിസ്ഥിതിദിന സന്ദേശങ്ങൾ നൽകി. കാടും കടലുമെല്ലാം വികസന ഭൂതത്തിന് വിധേയമാക്കിയ ശേഷം പരിസ്ഥിതി ദിനത്തിൽ മരംനട്ട് സെൽഫിയെടുത്താൽ അത് പ്രശ്നം പരിഹരിക്കലല്ല രൂക്ഷമാക്കലാണ്. വനം നശിപ്പിച്ച് മരം നടുന്നതുകൊണ്ട് അനേക വർഷമെടുത്തുണ്ടായ വനം തിരിച്ചു കിട്ടില്ല എന്നത് ലളിതമായ പരിസ്ഥിതി ശാസ്ത്ര പാഠമാണ്. ഒരു ദിനത്തിലോ ഒരു വേനലിലോ ഒരു ഭൂപ്രദേശത്തോ മാത്രം പരിമിതമല്ല പ്രശ്നം. അത് നൂറ്റാണ്ടുകളായി നാം പ്രകൃതിയെ ചൂഷണം ചെയ്തതിന്റെ പരിക്കുകൾ വളർന്നുണ്ടായ പ്രതിസന്ധിയാണ്. ബ്രിട്ടീഷ് പാർലമെന്റ് ഈയിടെ കാലാവസ്ഥ അടിയന്തിരാവസ്ഥ പ്രഖ്യാപിച്ചതും അതിനനുസൃതമായ കർമ്മപദ്ധതിയ്ക്ക് രൂപം കൊടുത്തതും നല്ല മാതൃകയാണ്. പരിസ്ഥിതി പ്രതിസന്ധിക്ക് പരിഹാരം ചെയ്തു തുടങ്ങേണ്ട സമയം അതിക്രമിച്ചിരിക്കുന്നു. സെൽഫിയെടുത്ത് രസിക്കുന്നത് പിന്നീടായാലും മതി.

---

മംഗളം ജൂൺ 11, 2019

## അപകടങ്ങൾ പതിയിരിക്കുന്ന മഴക്കാലം

കേരളത്തെ മുഴുവൻ ഞെട്ടിച്ച സംഭവമാണ് പാലക്കാട് ആംബുലൻസ് ലോറിയിലിടിച്ചുണ്ടായ അപകടം. ഗുരുതരമായ അപകടങ്ങൾ സംസ്ഥാനത്ത് മഴയോടനുബന്ധിച്ച് ഉണ്ടാകുന്നു. മിക്ക സംഭവങ്ങളിലും അശ്രദ്ധയും അമിത വേഗവുമാണ് വില്ലൻ. സുഗമമായി കടന്നു പോകാൻ കഴിയില്ലെങ്കിൽ മുന്നിൽ പോകുന്ന വാഹനങ്ങളെ മറികടക്കരുത് എന്ന അടിസ്ഥാനതത്വം പോലും പരിഗണിക്കാതെയാണ് ഭൂരിപക്ഷം പേരും വാഹനമോടിക്കുന്നത്. വാഹനമോടിക്കുന്നവർ വാഹനത്തിന്റെയും ടയറിന്റെയും അവസ്ഥ പരിഗണിക്കാറില്ല. വേണ്ടത്ര ഗ്രിപ്പ് ഉള്ള ടയർ, ശരിയാംവണ്ണമുള്ള ബ്രേക്ക്, നന്നായി പ്രവർത്തിക്കുന്ന വൈപ്പർ തുടങ്ങി ഒറ്റനോട്ടത്തിൽ നിസ്സാരമെന്ന് തോന്നുന്ന പലതരം ഘടകങ്ങൾ ശ്രദ്ധിച്ചുവേണം മഴക്കാലത്ത് വാഹനങ്ങൾ ഓടിക്കേണ്ടത്. എന്നാൽ സ്റ്റിയറിങ്ങ് കൈയിലെടുക്കുമ്പോൾ മിക്കവർക്കും അമിതമായ ആത്മവിശ്വാസമാണ്. അതാകട്ടെ അപകടങ്ങളിലേക്ക് നയിക്കുകയും ചെയ്യുന്നു. മഴക്കാലത്ത് ഷോക്കേറ്റുള്ള അപകടങ്ങൾക്ക് സാധ്യത കൂടുതലാണ്. ഇടിമിന്നലേറ്റുള്ള മരണങ്ങളും ഇക്കാലയളവിൽ ഉണ്ടാകാറുണ്ട്. മഴപെയ്യുമ്പോൾ ഇടിമിന്നലേൽക്കാനുള്ള സാഹചര്യങ്ങളിൽ നിന്ന് ഒഴിഞ്ഞു നിൽക്കുക എന്നതു മാത്രമാണ് ഇക്കാര്യത്തിൽ ചെയ്യാനുള്ളത്. മഴക്കാലത്തെ അപകടങ്ങൾ എങ്ങനെ ഒഴിവാക്കാമെന്നതു സംബന്ധിച്ച് സർക്കാർ ജനങ്ങൾക്കിടയിൽ വ്യാപകമായ പ്രചാരണം സംഘടിപ്പിക്കണം. അധികൃതർ നൽകുന്ന നിർദ്ദേശങ്ങൾ പാലിച്ച് സുരക്ഷ ഉറപ്പുവരുത്താൻ ജനങ്ങളും തയാറാകണം.

---

ദീപിക ജൂൺ 12, 2019

## തോൽപ്പിക്കപ്പെടുന്നത് വിദ്യാർത്ഥികൾ

എൻജിനീയറിംഗ് വിദ്യാഭ്യാസരംഗത്തു പ്രഖ്യാപിച്ചിരിക്കുന്ന പരിഷ്കാരങ്ങളിൽ ചിലത് സാങ്കേതിക വിദ്യാഭ്യാസത്തിന്റെ ഗുണമേന്മയെ സാരമായി ബാധിക്കുമെന്ന ആശങ്ക പരക്കെ ഉയരുന്നു. കേരള സാങ്കേതിക സർവകലാശാലയുടെ എൻജിനീയറിംഗ് പരീക്ഷ വിജയിക്കാൻ ഒരോ വിഷയത്തിനും വേണ്ട കുറഞ്ഞ മാർക്ക് 45ൽ നിന്നും 40 ആക്കി കുറച്ചത് ഇതിലൊന്നാണ്. കേരളത്തിലെ എൻജിനീയറിംഗ് ബിരുദത്തിന് കടലാസിന്റെ വില മാത്രമേയുള്ളൂ എന്ന് തൊഴിൽ ദാതാക്കളെ ചിന്തിപ്പിച്ചേക്കാവുന്ന സാഹചര്യം ഒഴിവാക്കാൻ വലിയ ശ്രമം അനിവാര്യമായിരിക്കുന്നു. എഐസിടിഇയുടെ മാതൃകാ പാഠ്യപദ്ധതിയനുസരിച്ചു സാങ്കേതിക സർവകലാശാല തയാറാക്കിയ പാഠ്യപദ്ധതിയാണ് ഇത്തവണ ബിടെക് കോഴ്സിനു നടപ്പാക്കുന്നത്. ദേശീയ വിദ്യാഭ്യാസ നയത്തിന്റെ പേരു പറഞ്ഞ് ഹയർ സെക്കൻഡറി ലയനവും മറ്റു പരിഷ്കാരങ്ങളും നടപ്പിലാക്കുന്നതുപോലെയാണിത്. വിദ്യാഭ്യാസ വിചക്ഷണരെന്നു പറയുന്ന ചിലരുടെ താൽപര്യങ്ങൾക്കനുസൃതമായാണു പല പരിഷ്ക്കാരങ്ങളും. അവ വിദ്യാഭ്യാസത്തിന്റെ മൂല്യം നഷ്ടപ്പെടുത്തരുത്. എൻജിനീയറിംഗ് മേഖലയിലെ വിവിധ ട്രേഡുകളിലുള്ള സാധ്യതകളും വെല്ലുവിളികളും കണക്കിലെടുത്തുവേണം പഠന സമ്പ്രദായം നവീകരിക്കാൻ. അതിൽ പാളിച്ച പറ്റിയാൽ തൊഴിൽ മേഖലയിൽ നമ്മുടെ കുട്ടികൾ പിന്നോക്കം പോകും. തികച്ചും മത്സരാധിഷ്ഠിതമായൊരു രംഗമാണിത്. അതിനനുസൃതമായ വൈദഗ്ധ്യം നേടിയവർക്കേ പിടിച്ചു നിൽക്കാനും മുന്നോട്ടു പോകാനുമാവൂ. അതിവേഗം വളരുന്ന ടെക്നോളജിക്കനുസൃതമായി പാഠ്യപദ്ധതികൾ ആധുനീകരിക്കണം.

മാതൃഭൂമി ജൂൺ 15, 2019

## പൊതുവിദ്യാലയങ്ങളിൽ നിശ്ശബ്ദ വസന്തം

പൊതുവിദ്യാലയങ്ങൾ മാറുകയാണ്. സർക്കാർ സ്കൂളുകൾ രണ്ടാംതരം പൗരന്മാരെയാണ് സൃഷ്ടിക്കുന്നതെന്ന പൊതുബോധത്തിനും വലിയ മാറ്റം വന്നിരിക്കുന്നു. സർക്കാർ, എയ്ഡഡ് സ്കൂളുകൾ അടച്ചുപൂട്ടലിന്റെ മുനമ്പിലായിരുന്ന കാലത്തുനിന്ന് കേരളം അതിവേഗം മുന്നേറി എന്നു വ്യക്തമാക്കുന്നതാണ് ആറാം പ്രവൃത്തിദിന കണക്കെടുപ്പ്. ഈ വർഷം കേരളത്തിലെ പൊതുവിദ്യാലയങ്ങളിൽ 1.63 ലക്ഷം വിദ്യാർത്ഥികളാണ് കൂടുതൽ ചേർന്നിട്ടുള്ളത്. പൊതുവിദ്യാഭ്യാസം എന്നത് മികവിന്റെ കേന്ദ്രമാക്കി മാറ്റുകയെന്ന യത്നമാണ് ഇവിടെ വിജയം കണ്ടത്. ഏതു സ്വകാര്യ വിദ്യാലയത്തോടും കിടപിടിക്കാൻ ശേഷിയുള്ള ഒന്നായി പൊതുവിദ്യാലയത്തെ മാറ്റിയെടുക്കാൻ കഴിയുമെന്ന് തെളിയിക്കാനായത് സർക്കാരിന്റെ നിശ്ചയദാർഢ്യം തന്നെയാണ്. വിദ്യാഭ്യാസരംഗത്ത് ഒരു നിശ്ശബ്ദവിപ്ലവത്തിനു തന്നെയാണ് ഇതു വഴിയൊരുക്കിയിരിക്കുന്നത്. കേരളത്തിന് എന്തുകൊണ്ടും അഭിമാനിക്കാവുന്ന നേട്ടമാണ്. അടിസ്ഥാന സൗകര്യങ്ങൾ വളർത്തിയെടുക്കാൻ ആവശ്യമായ നിക്ഷേപം പൊതുവിദ്യാലയങ്ങളിൽ അനിവാര്യമാണ്. കമ്പോളത്തിലെ ലാഭനഷ്ടങ്ങളുടെ അടിസ്ഥാനത്തിൽ മാത്രം വിദ്യാഭ്യാസസ്ഥാപനങ്ങളെ വിലയിരുത്താനാവില്ല. ഭാവിയുടെ നിക്ഷേപമാണ് അവിടെ നടക്കുന്നത്. പൊതുവിദ്യാലയങ്ങൾ സംരക്ഷിക്കുകയെന്നത് വിദ്യ നേടാനുള്ള ഏതൊരു വിദ്യാർത്ഥിയുടെയും അവകാശം സംരക്ഷിക്കുക എന്നതു തന്നെയാണ്. അതു പണം കൊടുത്ത് വിദ്യ വാങ്ങാൻ ശേഷിയുള്ളവർക്ക് മാത്രമായിക്കൂടാ.

---

മലയാള മനോരമ ജൂൺ 17, 2019

## കൊല്ലാനുള്ളതല്ല വൈദ്യുതി

റോഡപകടങ്ങൾ പോലെതന്നെ വൈദ്യുതി അപകടങ്ങളും ക്രൂരമായി പെയ്യുന്ന മഴക്കാലമാണിത്. അതുകൊണ്ടുതന്നെ ഇക്കാലത്തു വൈദ്യുതിക്കാര്യത്തിൽ ഇരട്ടി ജാഗ്രതയാണ് അധികൃതരുടെ ഭാഗത്തുനിന്നും ഉപയോക്താക്കളിൽ നിന്നും ഉണ്ടാകേണ്ടത്. ലൈൻ പൊട്ടിവീഴുന്ന തടക്കം വൈദ്യുതി അനുബന്ധ അപകടങ്ങൾ ഇല്ലാതാക്കി ജനങ്ങളുടെ സ്വത്തിനും ജീവനും സുരക്ഷ ഒരുക്കണമെന്ന ഹൈക്കോടതിയുടെ മുൻ ഉത്തരവ് കെ.എസ്.ഇ.ബി. നടപ്പാക്കാത്തതു നിർഭാഗ്യകരമാണ്. ഇന്ത്യൻ വൈദ്യുതി നിയമം അനുശാസിക്കുന്ന മുഴുവൻ സുരക്ഷാനടപടികളും ആറുമാസത്തിനകം സ്വീകരിക്കുമെന്നു ഹൈക്കോടതിയിൽ കെ.എസ്.ഇ.ബി. ഉറപ്പു നൽകിയിട്ടു 13 വർഷം കഴിഞ്ഞു. അപകടമരണങ്ങൾ പലതുണ്ടായെങ്കിലും സുരക്ഷയൊരുക്കൽ എങ്ങുമെത്തിയില്ലെന്നുമാത്രം. വേണ്ടത്ര സുരക്ഷാസംവിധാനങ്ങളും ചട്ടങ്ങളുടെ പാലനവും പോകട്ടെ ജീവൻ കാത്തുസൂക്ഷിക്കുന്നതിൽ വേണ്ട കേവല ശ്രദ്ധയെങ്കിലും ഉണ്ടായിരുന്നെങ്കിൽ ഒഴിവാക്കാവുന്നതായിരുന്നു ഷോക്കേറ്റുള്ള പല മരണങ്ങളും. മരണങ്ങൾ പതിവായിട്ടും വേണ്ടത്ര അധികൃതശ്രദ്ധ ഉണ്ടാകുന്നില്ല എന്നതു വീഴ്ച തന്നെയാണ്. വൈദ്യുതി ലൈനുകൾ പൊട്ടി വീണുള്ള അപകടം ഒഴിവാക്കുന്നതിനായി വിതരണ ലൈനുകൾ പൂർണ്ണമായും ഭൂഗർഭകേബിളുകളാക്കി മാറ്റേണ്ടതുണ്ട്. വൈദ്യുതിയുമായി ബന്ധപ്പെട്ട മേഖലകൾ അപകടരഹിതമാക്കാൻ വൈകുന്ന ഓരോ ദിവസത്തിനും ജീവൻകൊണ്ടാണു നാം വില നൽകുന്നതെന്നത് സർക്കാരിന്റെയും സമൂഹത്തിന്റെയും ഓർമ്മയിലുണ്ടാവണം.

---

മലയാള മനോരമ ജൂൺ 18, 2019

## ആതുരസേവനം മാനിക്കപ്പെടണം

രോഗിയുടെ നെഞ്ചിലെ മിടിപ്പും സ്വന്തം ജീവന്റെ താളവും ഒന്നുതന്നെയാണെന്നു തിരിച്ചറിയുന്ന ഒട്ടേറെ ഡോക്ടർമാരുടെ പ്രതിബദ്ധതയെ മുൻനിർത്തിവേണം രാജ്യത്തെ ആതുരമേഖലയിലുള്ള അസ്വാസ്ഥ്യത്തെ കാണാൻ. അറിയാതെയുണ്ടാവുന്ന ചികിത്സാപ്പിഴവിന്റെ പേരിലും മറ്റും ഡോക്ടർമാരെയും ആശുപത്രി ജീവനക്കാരെയുമൊക്കെ ചീത്ത പറയാനും ആക്രമിക്കാനും മുതിരുമ്പോൾ എത്രയോ പേരുടെ സമർപ്പിത സേവനത്തെയാണ് അപമാനിക്കുന്നത്. കൈകാര്യം ചെയ്തതിലുള്ള താളപ്പിഴകൊണ്ടുമാത്രം ഒരു പ്രശ്നം രാജ്യത്തോളം വലുതായ സംഭവം കൊൽക്കത്തയിൽ രോഗി മരിച്ചതിനെതുടർന്നു ബന്ധുക്കൾ ഡോക്ടർമാരെ ആക്രമിച്ചതടക്കമുള്ള പ്രശ്നങ്ങൾ ചൂണ്ടിക്കാട്ടി ഇന്ത്യൻ മെഡിക്കൽ അസോസിയേഷന്റെ നേതൃത്വത്തിൽ രാജ്യവ്യാപകമായി പ്രതിഷേധം അലയടിച്ചത്. ഡോക്ടർമാരടക്കമുള്ള ആരോഗ്യപ്രവർത്തകരുടെ സുരക്ഷയുടെ പ്രാധാന്യം ഒരിക്കൽകൂടി ദേശീയ ശ്രദ്ധയിലെത്തിക്കാനും ഇതിലൂടെ സാധിച്ചു. യുദ്ധങ്ങളിൽപോലും ആശുപത്രികളും ആരോഗ്യപ്രവർത്തകരും ആക്രമിക്കപ്പെടാറില്ല. ഇതൊരു രാജ്യാന്തര ചട്ടമാണ്. ആശുപത്രികളിൽനിന്നുള്ള സേവനം തൃപ്തികരമല്ലെങ്കിൽ പരാതി ഉന്നയിക്കാനും പരിഹാരം തേടാനും അവകാശമുണ്ട്. അതിനുവേണ്ട സംവിധാനങ്ങളും നിലവിലുണ്ട്. സാധാരണക്കാർക്ക് അഭയമായ സർക്കാർ ആശുപത്രികളിൽ നിന്നു രോഗികളെ മാത്രമല്ല, ഡോക്ടർമാരെയും അകറ്റാൻ ഇത്തരത്തിലുള്ള അനിഷ്ടസംഭവങ്ങൾ കാരണമാകുന്നു. പരസ്പരവിശ്വാസത്തിലധിഷ്ഠിതമായ ഡോക്ടർ – രോഗി ബന്ധത്തിന് ഉലച്ചിൽ തട്ടാതിരിക്കാനും ശ്രദ്ധിക്കണം. ആതുരശുശ്രൂഷയെ ആരും തോൽപ്പിക്കാതിരിക്കാൻ വേണ്ട ജാഗ്രത സർക്കാരിൽ നിന്നും പൊതുസമൂഹത്തിൽ നിന്നും ഉണ്ടായേതീരൂ.

Classroom




# Merits and Demerits of Listing of Securities

Listing of shares is beneficial both to the company and the investors. To the company, listing gives a higher status and the listed securities enjoy a privileged position. Carrying the hallmark of the prestige of the exchange listing the shares, listed shares are preferred for investments. An open and continuous market with informed buyers and sellers is ensured. The transaction of business under well-defined rules and regulations imparts a high degree of liquidity and price continuity to listed securities. Hence, they have high collateral value for bank borrowings. Tax reliefs are also available. Financing of future expansion activities also is made easy.

To the investor also, it ensures reasonable safety, liquidity and price continuity. The listed securities do not fluctuate widely. Evaluation of holdings for the purpose of assessment for Income Tax, Wealth tax and Estate Duty is rendered easy. There is timely disclosure of corporate information regarding dividends, bonuses, new issues etc. They are also assured of a fair and equitable allotment, reasonable facilities for transfer and registration of rights. Listing safeguards general public interest also. There are free dealings and public ownership of shareholdings, contributing to the growth of corporate enterprises. The dealers are also benefited. They receive the benefit of a regular and systematic quotation service and are assured of easy conversion facilities and the prevailing price.

However, the listing of shares by a company induces its management to take an undue interest in their securities prices. They may misuse the inside information and speculate in company's shares, ignoring the shareholders' interest. Substantial interests can be purchased by interested parties with a view to acquiring control over the company's management. Sometimes the disclosure of information concerning the working of the company etc. may adversely affect its competitive standing. Sometimes, the listed securities are subject to more violent fluctuations in prices due to the questionable activities of uninformed and inexperienced or weak speculators. These fluctuations will affect the image of the company and the interests of the investors.

## What Causes Fluctuations in Security Prices?

Price fluctuations in a stock exchange are brought about by a variety of factors- physical, psychological, economic, monetary, fiscal, political, domestic and foreign. That is the price movements in a stock exchange are not brought about by any single factor. The winds that play upon stock exchange markets are as varying and inconsistent as those that blow upon the ocean. A person who wishes to be a successful operator in a stock exchange must be aware of the various factors that influence the price of securities there.

Fundamentally prices of securities are also regulated by the laws of supply and demand. An increase in demand or a decrease in supply would tend to raise the price, while a fall in demand or a spurt in supply would lead to a fall in prices. However, the supply factor can influence price only in the long run, as the supply of securities cannot be increased without promoting new companies or making additional issues. The other fundamental factors influencing security prices include; prospects of corporate profits

and dividends, general business conditions, labour situation, threat of nationalization, government's economic, fiscal and monetary policies, expected role of the private sector, control of credit, bullion prices, interest rates, war, local politics, impending election, passing of ordinance, change in company's board of directors, the growth prospects of the economy in general, and the industry concerned in particular, rumors and manipulations, press reports and press reviews.

Sometimes, the fluctuations in price occur due to the technical position of the script and the stock exchange itself. For example, an overbought or oversold situation in a security may lead to sharp fluctuations in its prices when the speculators take corrective actions.

## Dealings in Securities on a Stock exchange

The dealings in securities on a stock exchange are similar to that we have discussed under commodities exchange ie. Spot or cash transactions and forward or futures transactions. As in the case of commodities exchange, here also with a view to prevent undesirable speculation in securities and to curb unhealthy trends in the shares and securities business, the Government of India have banned through a notification under section 16 of the Securities Contracts (Regulation) Act 1956, forward trading in shares at all the stock exchange since 27 June 1969. A dialogue is still going on between the authorities of the stock exchanges and the Government on the need for the resumption of forward trading in shares and debentures.

## Economic Functions and Services of Stock Exchanges

An organized securities market performs many basic economic functions and renders several important services. If you want to know how things in Britain are going on, do not study the House of Commons, but watch the London Stock Exchange. This was the advice reported to have been given by Bismark to a German Diplomat enroute for London several decades ago. This explains the importance of an organized securities market in the economic development of a country.

An organized securities market or a stock exchange performs the following economic functions:

1.Provides a common meeting place for buyers and sellers.

2.Provides a continuous market in securities and ensures negotiability, liquidity and price continuity.

3. Ensures equity and safety in dealings.

4.Provides a mechanism of correct evaluation of security prices.

5. Helps in mobilisation of savings for productive purposes by inducing, directing and allocating the flow of savings into most productive channels.

6.Stimulates industrial investments in preference to other forms of competitive investments.

7.Provides a ready market for Government securities popularly known as gilt-edged securities.

8. Provides facilities for speculation and enable shrewd operators to make substantial gains.

9. Smoothens the price movements by ensuring a continuous flow of securities.

## Services of a Stock Exchange

A well organized and regulated stock exchange renders valuable services to the company, investors and the community at large. The following benefits accrue to a company when there are well established and recongnised stock exchanges in a country.

1. The credit standing of the company is increased.

2. The market for the company's securities is widened.

3. There is usually a good response to public issue of shares.

4. The price fluctuations of securities are kept to a minimum.

5. The listed securities command a good price over the unlisted ones.

6. The company is able to enjoy several tax advantages by listing its shares.

The investors are benefited as they are ensured of safety and fair dealings in listed securities. The daily quotation service enables them to constantly review their investment portfolio and make suitable adjustments. They are also assured of liquidity and negotiability of their investments in securities. The listed securities serve as good collateral with banks and other credit institutions. The investor takes less risk by buying a listed security.

The community gains in the form of increased savings and capital formation, diversion of funds from unproductive to productive channel and the growth of industries in the economy as a whole. ●




അഡ്വർടൈസിംഗ്, മാർക്കറ്റിംഗ് മേഖലകളിലേക്ക് കടന്നുവരുന്ന നവാഗതർക്കും വിദ്യാർത്ഥികൾക്കും പ്രയോജനപ്പെടുത്താവുന്ന ഒരു പംക്തി. ഓരോ ലക്കവും സൂക്ഷിച്ച് വയ്ക്കുന്നവർക്ക് ഭാവിയിൽ ടെക്സ്റ്റ്ബുക്കായി ഉപകരിക്കും.

# പോസ്റ്റാർ, ഓസ്കാർ, പിന്നെ...

പത്തൊമ്പതാം നൂറ്റാണ്ടിന്റെ ആദ്യ ദശകങ്ങളിൽ പോസ്റ്റർ എന്ന പരസ്യ മാധ്യമം പ്രത്യക്ഷപ്പെട്ടു. കൊത്തിയെടുത്ത അക്ഷരങ്ങൾ മാത്രമാണ് ആദ്യം ഇവയിൽ ഉപയോഗിച്ചിരുന്നത്. പിന്നീടാണ് ആളുകളുടെ ശ്രദ്ധ ആകർഷിക്കുവാനായി ചിത്രങ്ങൾ ചേർത്തു തുടങ്ങിയത്.

പോസ്റ്റർ, നിങ്ങൾക്ക് സുപരിചിതമായ ഒരു വാക്ക്. അറിഞ്ഞും അറിയാതെയും, വഴിയാത്രയ്ക്കിടയിൽ, നിങ്ങളുടെ ശ്രദ്ധയിൽപ്പെടുന്ന, ഒരു പരസ്യ മാധ്യമം. പക്ഷേ പോസ്റ്റാർ അല്ലെങ്കിൽ ഓസ്കാർ എന്നീ വാക്കുകളും പോസ്റ്റർ (Poster) എന്ന പരസ്യമാധ്യമവും തമ്മിലുള്ള ബന്ധം നിങ്ങൾക്ക് പരിചിതമല്ലായിരിക്കാം.

എന്താണ് പോസ്റ്റർ? Poster Audience Research എന്നതിന്റെ സംക്ഷേപസംജ്ഞയാണ് Poster. ബ്രിട്ടനിൽ ഒരു ലക്ഷത്തിലേറെ വരുന്ന പോസ്റ്റർ പലകകൾ ദിനംപ്രതി, ദേശംപ്രതി എത്രപേർ കാണുന്നു എന്ന കണക്കെടുപ്പ് നടത്തുന്ന പരസ്യ വ്യവസായത്തിലെ സമ്പ്രദായമാണ് പോസ്റ്റാർ. Outdoor Advertising Association (OAA) Council of Outdoor Specialists (COS) എന്നീ സംഘടനകളുടെ ആഭിമുഖ്യത്തിലുള്ള Postar Ltd. എന്ന കമ്പനിയാണ് ഈ കണക്കെടുപ്പ് നടത്തുന്നത്. ഇതേപോലെ തന്നെയുള്ള മറ്റൊരു സംഘടനയാണ് Oscar അഥവാ Outdoor Site Classification Audience Research.

പത്തൊമ്പതാം നൂറ്റാണ്ടിന്റെ ആദ്യ ദശകങ്ങളിൽ പോസ്റ്റർ എന്ന പരസ്യ മാധ്യമം പ്രത്യക്ഷപ്പെട്ടു. കൊത്തിയെടുത്ത അക്ഷരങ്ങൾ മാത്രമാണ് ആദ്യം ഇവയിൽ ഉപയോഗിച്ചിരുന്നത്. പിന്നീടാണ് ആളുകളുടെ ശ്രദ്ധ ആകർഷിക്കുവാനായി ചിത്രങ്ങൾ ചേർത്തു തുടങ്ങിയത്. 1830 മുതൽ ഫ്രാൻസിലും ഇംഗ്ലണ്ടിലും അക്ഷരങ്ങളും ചിത്രങ്ങളും ചേർത്ത് പോസ്റ്ററുകൾ പ്രത്യക്ഷപ്പെട്ടു തുടങ്ങി. പുസ്തക പ്രസാധകരും നാടകശാലക്കാരുമാണ് ഈ പുതിയ പരസ്യമാധ്യമത്തിന്റെ സാധ്യതകൾ ഉപയോഗിച്ചു തുടങ്ങിയത്. ഒരു പുസ്തക കവറിനോട് സാദൃശ്യമുള്ളവയായിരുന്നു ഈ പോസ്റ്ററുകൾ.

Jules Cheret എന്ന ഫ്രഞ്ചു കലാകാരനാണ് പോസ്റ്ററിനെ ഒരു കലാരൂപമാക്കുന്നത്. 1870കൾക്കുശേഷം ഒരു പ്രിന്ററായിരുന്ന ഇദ്ദേഹം ലിത്തോഗ്രാഫിയുടെ പുതിയ സങ്കേതങ്ങൾ അഭ്യസിച്ചശേഷമാണ് ഈ രംഗത്തേയ്ക്ക് കടന്നത്. കടുത്ത നിറങ്ങളുപയോഗിച്ച് വലിയ പ്രതലങ്ങളിൽ പ്രിന്റ് ചെയ്യുവാനുള്ള സാങ്കേതികത ഇക്കാലത്ത് ലണ്ടനിലും പാരീസിലും രൂപം കൊണ്ടിരുന്നു. 1890 ആയപ്പോഴേക്കും പാരീസിൽ നിറയെ Jules സൃഷ്ടിച്ച പോസ്റ്ററുകൾ നിറഞ്ഞു. നൃത്തം ചെയ്യുന്ന സുന്ദരിമാരുടെ ഈ വർണ ചിത്രങ്ങൾ പാരീസ് തെരുവുകളെ ആർട്ട് ഗാലറികളാക്കി. വ്യത്യസ്ത ശൈലികളിലുള്ള പോസ്റ്ററുകൾ പിന്നീട് ലോകം മുഴുവൻ പ്രചരിച്ചു.

പുറംവാതിൽ പരസ്യങ്ങൾ (Outdoor Advertising) എന്ന പരസ്യവിഭാഗത്തിൽ പെടുന്ന പോസ്റ്ററുകൾ അച്ചടിച്ച കടലാസുകൾ പശ തേച്ച് ഒട്ടിക്കുന്നതിനാണല്ലോ പോസ്റ്ററുകൾ എന്നു പറയുന്നത്. എന്നാൽ, പാശ്ചാത്യ രാജ്യങ്ങളിൽ, ഇവ ഒട്ടിക്കുന്നതിനായി സജ്ജമാക്കിയിരിക്കുന്ന പ്രത്യേക ബോർഡുകൾ പരസ്യകർത്താക്കൾക്ക് വാടകയ്ക്ക് ലഭിക്കും. ഇംഗ്ലണ്ടിൽ ഏകദേശം രണ്ട് ലക്ഷത്തിലേറെ ഇത്തരം പരസ്യപലകകൾ വാടകയ്ക്ക് ലഭിക്കുമത്രെ. പ്രദേശം, സ്ഥാനം, വലിപ്പം ഇവയനുസരിച്ച് വാടക വ്യത്യാസപ്പെട്ടിരിക്കുമെന്ന് മാത്രം.

എന്നാൽ നമ്മുടെ സ്ഥിതിയോ? ആർക്കും എവിടെയും എപ്പോഴും ഒട്ടിക്കാവുന്നത് എന്ന നിർവചനമാകും ഇവിടെ പോസ്റ്ററിന് ചേരുന്നത്. രാഷ്ട്രീയക്കാർക്ക് സാമാന്യ മര്യാദയുടെ നിയമങ്ങൾ ബാധകമല്ലാത്തതുകൊണ്ട് അവർക്ക് ഏറ്റവും പ്രിയങ്കരമായ പരസ്യമാധ്യമം പോസ്റ്റർ തന്നെ. പ്രാദേശികമായി, കുറഞ്ഞ ചിലവിൽ കൂടുതൽ ആളുകളിൽ എത്തിച്ചേരുവാൻ കഴിയുന്ന പരസ്യമാധ്യമം പോസ്റ്റർ തന്നെയാണ്. കമ്പ്യൂട്ടർ സ്ഥാപനങ്ങൾ, സൂപ്പർ മാർക്കറ്റുകൾ, മ്യൂസിക്ക്-സിനിമാ കമ്പനികൾ, ചെറുകിട കച്ചവടക്കാർ തുടങ്ങി എല്ലാവരും പോസ്റ്ററുകൾ ധാരാളമായി ഉപയോഗിക്കുന്നുണ്ട്. ജന്മദിനത്തിനും വിവാഹത്തിനും ചരമത്തിനുമൊക്കെ പ്രാദേശികമായി പോസ്റ്ററുകൾ ഒട്ടിക്കുന്ന തമിഴ് ജനതയുടെ സാമൂഹിക പ്രവണത കുറേശ്ശേ മലയാളനാ

ട്ടിലും കണ്ടുതുടങ്ങിയിട്ടുണ്ട്. രാഷ്ട്രീയക്കാർ അത് തുടങ്ങിവെച്ചു കഴിഞ്ഞു. അഭിനന്ദന പോസ്റ്ററുകൾ എന്ന നിലയിൽ. (പോസ്റ്ററുകളുടെ മാധ്യമം കടലാസിൽ നിന്നും ഫ്‌ളക്സിലേക്കു മാറിയതും പരിസ്ഥിതിക്കു വെല്ലുവിളിയായതും മറ്റൊരു വിഷയം).

പോസ്റ്റർ എന്ന പരസ്യമാധ്യമത്തിന്റെ സാധ്യതകൾ മനസ്സിലാക്കി, മുടക്കുമുതലിന് പ്രയോജനം ലഭിക്കും വിധം, അത് ഉപയോഗിക്കുന്ന രീതിയല്ല കേരളത്തിൽ കണ്ടു വരുന്നത്. വഴിയാത്രക്കാരുടെ അൽപമാത്ര ശ്രദ്ധ കിട്ടുന്ന പോസ്റ്ററുകളിൽ വാക്കുകൾ കുറവായിരിക്കണമെന്നും നിറങ്ങൾ സൂക്ഷ്മതയോടെ ഉപയോഗിക്കണമെന്നും പരസ്യ സൈദ്ധാന്തികർ പറയുന്നു. പോസ്റ്ററുകളിൽ ഉപന്യാസം എഴുതിവെയ്ക്കുന്നതാണ് നമുക്ക് പഥ്യം. മാത്രമല്ല നിത്യവും കണ്ട് പരിചിതമായിക്കഴിഞ്ഞാൽ വഴിയാത്രക്കാർക്ക് ആ പോസ്റ്ററുകളൊക്കെ പശ്ചാത്തല കാഴ്ചകൾ മാത്രമായി ചുരുങ്ങും. അതുകൊണ്ട്, പാശ്ചാത്യ രാജ്യങ്ങളിൽ ചെയ്യുന്നത് ക്രമമായി അവ മാറ്റിക്കൊണ്ടിരിക്കുക എന്നതാണ്.

എല്ലാം വലിച്ചുവാരി ചെയ്യാനാണ് മലയാളിക്കിഷ്ടം. പോസ്റ്ററുകളിലൂടെ അങ്ങനെ ചെയ്യുന്നതുകൊണ്ട് പ്രയോജനമില്ല എന്ന് ഇനിയെങ്കിലും പരസ്യദാതാക്കൾ തിരിച്ചറിയണം. പോസ്റ്ററുകളുടെ വലിപ്പം, അവയിലുപയോഗിക്കുന്ന ചിത്രങ്ങൾ, നിറങ്ങൾ, പ്രദർശിപ്പിക്കുന്ന ഇടങ്ങൾ, ഇതെല്ലാം പരസ്യകർത്താവ്/ഉത്പാദകൻ ശ്രദ്ധിച്ചിരിക്കണം.

വഴിനീളെ നടന്ന് ഓരോ പോസ്റ്ററായി മുടക്കുമുതലിന്റെ മൂല്യം കിട്ടിയോ എന്നന്വേഷിക്കാൻ പറ്റുമോ? അതിനാണ് പോസ്റ്റാറും ഓസ്കാറുമൊക്കെ. എന്തുകൊണ്ട്, കേരളത്തിൽ ഹോർഡിംഗ് ബിസിനസ്സിൽ ഏർപ്പെട്ടിരിക്കുന്ന ഏജൻസികൾക്ക് ഇത്തരത്തിൽ ചിന്തിച്ചു കൂടാ? അതൊരു പുതിയ ബിസിനസ് സാധ്യതയല്ലേ?

ബ്രിട്ടനിൽ നിന്ന് ഒരു നല്ല വാർത്ത കൂടെയുണ്ട്. ഓരോ പോസ്റ്ററുകളും കൃത്യമായാണോ ഒട്ടിച്ചിരിക്കുന്നത്, മൂല വല്ലതും കീറിപ്പറിഞ്ഞോ, മരാമത്തുപണികൾ വല്ലതും അതിനെ മറിച്ചുകളഞ്ഞോ എന്നൊക്കെ അന്വേഷിച്ച് പ്രതിവിധി നടപ്പിലാക്കാൻ, അവിടെയുള്ള സംവിധാനമാണ് പോസ്റ്റർ ഓഡിറ്റ് ബ്യൂറോ. പോസ്റ്റർ ഇൻഡസ്ട്രിയുടെ നേതൃത്വത്തിലാണ് ഇതവിടെ പ്രവർത്തിക്കുന്നത്.

പോസ്റ്റാർ, ഓസ്കാർ, പോസ്റ്റർ ഓഡിറ്റ് ബ്യൂറോ - വെറും വാക്കുകളല്ല ഇവയൊക്കെ പുതിയ ആശയങ്ങളുടെ പ്രകാശരേഖകളാണ്. ●



പ്രൊഫ. ജോസി ജോസഫ്
മീഡിയ സയൻസിൽ അക്കാദമിക് വിദഗ്ദ്ധൻ

## പരസ്യങ്ങളിലൂടെ ഗൂഗിള്‍ സമ്പാദിച്ചത് 470 കോടി ഡോളര്‍

പരസ്യങ്ങളിലൂടെ കഴിഞ്ഞ വര്‍ഷം ഗൂഗിള്‍ സ്വന്തമാക്കിയത് 470 കോടി ഡോളര്‍. ഗൂഗിള്‍ സെര്‍ച്ചിലും ഗൂഗിള്‍ ന്യൂസിലും വാര്‍ത്തകള്‍ക്കും വിവരങ്ങള്‍ക്കുമൊപ്പം പരസ്യം വിറ്റാണ് കമ്പനി ഈ നേട്ടം കൈവരിച്ചത്. രണ്ടായിരത്തോളം പത്രങ്ങളുടെ പ്രതിനിധികള്‍ അടങ്ങിയ ന്യൂസ് മീഡിയ അലൈന്‍സ് അമേരിക്കയില്‍ നടത്തിയ പഠന പ്രകാരം പരസ്യമാണ് ഗൂഗിളിന്റെ പ്രധാന വരുമാനവും ബിസിനസുമെന്ന് വ്യക്തമാണ്.

പരസ്യവരുമാനത്തിലെ ഇടിവുനിമിത്തം മറ്റ് മാധ്യമങ്ങള്‍ ചെലവു കുറയ്ക്കുകയോ അടച്ചുപൂട്ടുകയോ ചെയ്യുമ്പോഴാണ് ഗൂഗിള്‍ വരുമാനത്തില്‍ ക്രമാതീതമായി വളര്‍ച്ച നേടുന്നത്.

## ഹാക്കത്തോണ്‍ ടെക്നോളജി ഫെസ്റ്റ്

കേരള സ്റ്റാര്‍ട്ടപ്പ് മിഷന്‍, നാസ്കോം, റാപിഡ് വാല്യൂ സൊല്യൂഷന്‍സ് എന്നിവ സംയുക്തമായി നടത്തുന്ന ഹാക്കത്തോണ്‍ടെക്നോളജി ഫെസ്റ്റിന്റെ രണ്ടാം ലക്കം ജൂലൈയില്‍ നടക്കും. കളമശേരി ടെക്നോളജി ഇനോവേഷന്‍ സോണില്‍ 13, 14 തീയതികളിലായാണ് ഹാക്കത്തോണ്‍.

ഒന്നാം സ്ഥാനം നേടുന്നവര്‍ക്ക് 30,000 രൂപയും രണ്ടും മൂന്നും സ്ഥാനം നേടുന്നവര്‍ക്ക് യഥാക്രമം 20,000, 10,000 രൂപ വീതവുമാണ് സമ്മാനം.

സോഫ്റ്റ്‌വെയര്‍ പ്രോഗ്രാമേഴ്സ്, ആപ്ലിക്കേഷന്‍ ഡെവലപ്പേഴ്സ് തുടങ്ങിയ മേഖലകളിലെ വിദഗ്ദ്ധര്‍ സംയുക്തമായി പുതിയ ആശയങ്ങള്‍ കോഡ് ചെയ്ത് വികസിപ്പിക്കുന്ന വേദിയാണ് ഹാക്കത്തോണ്‍. പരമാവധി 5 പേരടങ്ങുന്ന സംഘമായി പുതിയ ആശയത്തെ രണ്ട് ദിവസം കൊണ്ട് പ്രൊജക്ടാക്കണം. സോഷ്യല്‍ മീഡിയ, മൊബൈല്‍ സാങ്കേതികവിദ്യ, ഐ.ഒ.ടി, അനലറ്റിക്സ്, ബിഗ് ഡാറ്റാ, സൈബര്‍ സെക്യൂരിറ്റി, യാന്ത്രിക വിജ്ഞാനം, നിര്‍മ്മിതബുദ്ധി, മൊബൈല്‍ ഗവേണന്‍സ് എന്നീ സാങ്കേതിക മേഖലകളാണ് പ്രൊജക്ടിനായി തെരഞ്ഞെടുക്കേണ്ടത്.

പങ്കെടുക്കാനാഗ്രഹിക്കുന്നവര്‍ http://www.rapidvaluehackathon.com എന്ന വെബ്സൈറ്റിലൂടെ അപേക്ഷിക്കണം.

## തെരഞ്ഞെടുത്തു



ചലച്ചിത്ര - ടെലിവിഷന്‍ രംഗത്തെ കലാകാരന്‍മാരുടെയും സാങ്കേതിക വിദഗ്ദ്ധരുടെയും സംഘടനയായ കോണ്‍ടാക്ട് ന്റെ പബ്ലിക് റിലേഷന്‍സ് ഓഫീസറായി തെരഞ്ഞെടുക്കപ്പെട്ട റഹിം പനവൂര്‍. ഫെഫ്ക പി. ആര്‍.ഒ. യൂണിയന്‍ ജോയിന്റ് സെക്രട്ടറിയും നിത്യഹരിത കള്‍ച്ചറല്‍ ആന്‍ഡ് ചാരിറ്റബിള്‍ സൊസൈറ്റിയുടെ പ്രസിഡന്റുമാണ്.

## ശിഖര്‍ ധവാന്‍ വി സ്റ്റാറിന്റെ ബ്രാന്‍ഡ് അംബാസിഡര്‍




പ്രമുഖ വസ്ത്ര നിര്‍മാതാക്കളായ വി സ്റ്റാറിന്റെ ബ്രാന്‍ഡ് അംബാസഡറായി ക്രിക്കറ്റ് താരം ശിഖര്‍ ധവാന്‍. വി സ്റ്റാറിന്റെ മെന്‍സ് വെയര്‍ ഫാഷന്‍ ശ്രേണിയുടെ പ്രചാരണ പ്രവര്‍ത്തനങ്ങള്‍ക്കാണ് ധവാനെ നിയോഗിച്ചിരിക്കുന്നത്.

## ഇനി 'ലൈ-ഫൈ'യുടെ കാലം

ടെക്നോളജി ലോകത്ത് ഒന്നും സ്ഥിരമല്ല. പക്ഷെ വൈഫൈ അല്ല ഇപ്പോള്‍ താരം; തരംഗം സൃഷ്ടിച്ചുകൊണ്ടിരിക്കുന്നത് 'ലൈഫൈ' ആണ്.

ഇന്റര്‍നെറ്റ് കണക്ഷന്‍ ലഭ്യമാക്കാന്‍ റേഡിയോ തരംഗങ്ങള്‍ക്കു പകരം പ്രകാശ തരംഗങ്ങള്‍ ഉപയോഗിക്കുന്ന സംവിധാനമാണ് ലൈറ്റ് ഫിഡെലിറ്റി അഥവാ ലൈഫൈ. ആഗോള നെറ്റ് വര്‍ക്കിലെ തിരക്കു കുറക്കാന്‍ ഇതിനാവുമെന്നാണ് പറയുന്നത്.

വിപ്രോയുടെ കണ്‍സ്യൂമര്‍ കെയര്‍ ബിസിനസിന്റെ കീഴിലുള്ള വിപ്രോ ലൈറ്റിംഗ് തങ്ങളുടെ ഇന്ത്യന്‍ ഉപഭോക്താക്കള്‍ക്ക് ഈ സേവനം ഓഫര്‍ ചെയ്തു തുടങ്ങിയിട്ടുണ്ട്. പ്യൂര്‍ ലൈഫൈ സ്കോട്ട്ലന്‍ഡ് എന്ന കമ്പനിയുമായി ചേര്‍ന്നാണ് ഈ സംരംഭം വിപ്രോ ആരംഭിച്ചിരിക്കുന്നത്.

ഈ മാസം നടന്ന പാരീസ് എയര്‍ ഷോയില്‍ ലൈഫൈ ടെക്നോളജിയുടെ ഉപയോഗം പ്രദര്‍ശിപ്പിച്ചിരുന്നു. ഒരു വയര്‍ലെസ് നെറ്റ്‌വര്‍ക്ക് നിര്‍മിക്കാന്‍ ഒന്നിലധികം LED ലൈറ്റ് ബള്‍ബുകള്‍ ഈ സാങ്കേതിക വിദ്യ ഉപയോഗിക്കുന്നു. ഒരു സെമികണ്ടക്ടര്‍ കൂടിയായ ഈ ബള്‍ബുകളില്‍ നിന്നും പുറത്തേയ്ക്ക് ഗമിക്കുന്ന ഫോട്ടോണുകള്‍ ഒരു ലൈറ്റ് ഡിറ്റക്ടര്‍ ആണ് സ്വീകരിക്കുന്നത്. വെളിച്ചത്തിന്റെ തീവ്രത അളന്നാണ് സന്ദേശം ഡീകോഡ് ചെയ്യുന്നത്.

ബിഗ് ഡേറ്റ, ഓഗ്മെന്റഡ് റിയാലിറ്റി, വെര്‍ച്വല്‍ റിയാലിറ്റി, മെഷീന്‍ ലേണിംഗ്, ആര്‍ട്ടിഫിഷ്യല്‍ ഇന്റലിജന്‍സ് എന്നിവയെ സപ്പോര്‍ട്ട് ചെയ്യാനുള്ള കഴിവും ലൈഫൈയ്ക്കുണ്ട്. 300 ജിഗാഹേര്‍ട്ട്സ് റേഡിയോ സ്പെക്ട്രം ഉള്ള സ്ഥാനത്ത് 300 ട്രെട്രാജിഗാഹേര്‍ട്ട്സ് ലൈറ്റ് സ്പെക്ട്രം ലഭ്യമാണ്.

## യു എസ് ടി ഗ്ലോബലിന് സ്റ്റീവി അവാർഡ്

യു എസ് ടി ഗ്ലോബലിന് പ്രശസ്തമായ അമേരിക്കൻ ബിസിനസ് അവാർഡുകളിൽ ശ്രദ്ധേയമായ രണ്ട് സ്റ്റീവി പുരസ്കാരങ്ങൾ ലഭിച്ചു. 'ഹ്യൂമൺ റിസോഴ്സ് ടീം ഓഫ് ദി ഇയർ' വിഭാഗത്തിൽ വെങ്കലവും 'ടെക്നിക്കൽ പ്രൊഫഷണൽ ഓഫ് ദി ഇയർ' വിഭാഗത്തിൽ വെള്ളിയുമാണ് കമ്പനി കരസ്ഥമാക്കിയത്. വിവിധ കമ്പനികളിൽ നിന്നായി 3800 നോമിനേഷനുകളാണ് ഇത്തവണ ലഭിച്ചത്.

മാനവശേഷി വികസനത്തിൽ ശ്രദ്ധയൂന്നുന്ന യു എസ് ടി ഗ്ലോബലിന്റെ പീപ്പിൾ കേപ്പബിലിറ്റി ഡെവലപ്മെന്റ് ടീമിനാണ് ഈ വർഷത്തെ 'ഹ്യൂമൺ റിസോഴ്സ് ടീം ഓഫ് ദി ഇയർ' പുരസ്കാരം. ഡിജിറ്റൽ പരിണാമത്തെ മുന്നോട്ടു നയിക്കാനും ഉന്നത നിലവാരത്തിലുള്ള പെർഫോമൻസ് സംസ്കാരം ഉറപ്പാക്കാനും ഡിജിറ്റൽ മേഖലയിൽ പ്രസക്തമായ പുതിയൊരു പദ്ധതി കമ്പനി വികസിപ്പിച്ചെടുത്തിരുന്നു. ഇതിലൂടെ പരമ്പരാഗതമായി നിലവിലുള്ള പെർഫോമൻസ് വിലയിരുത്തൽ സംവിധാനത്തിന് പകരം വ്യക്തമായ ലക്ഷ്യങ്ങൾ, തത്സമയ പ്രതികരണം, പല തലങ്ങളിലുള്ള വ്യക്തികളുടെയും ടീമുകളുടെയും ഏകോപിച്ചുള്ള പ്രവർത്തനം എന്നിവ ഉൾപ്പെടുത്തി നിലവാരം നിരന്തരമായി വിലയിരുത്തുന്ന കണ്ടിന്യുവസ് പെർഫോമൻസ് മാനേജ്മെന്റ് മോഡലാണ് കമ്പനിയിൽ നടപ്പിലാക്കിയിരുന്നത്.

## ശോഭ ഗ്രൂപ്പിന് അംഗീകാരം




ശോഭ ഗ്രൂപ്പിന് വീണ്ടും അംഗീകാരം. ബ്രാൻഡ് എക്സ് റിപ്പോർട്ടിൽ ദേശീയതലത്തിൽ എത്തിയാണ് ഗ്രൂപ്പ് വീണ്ടും മികവ് തെളിയിച്ചത്. ഇത് തുടർച്ചയായ അഞ്ചാം തവണയാണ് ശോഭ ഗ്രൂപ്പ് ട്രാക്ക് 2 മീഡിയ റിസർച്ച് സർവേയിൽ ഒന്നാം സ്ഥാനത്ത് എത്തുന്നത്.




മൂവി ലവേഴ്സ് അസോസിയേഷന്റെയും കർട്ടൺ റെയ്സറിന്റെയും സംയുക്താഭിമുഖ്യത്തിൽ സംഘടിപ്പിച്ച ക്യൂട്ട് മിനി മൂവി ഫെസ്റ്റിവലിന്റെ ഉദ്ഘാടനം അടൂർ ഗോപാലകൃഷ്ണൻ നിർവ്വഹിക്കുന്നു. മുഖ്യ സംഘാടകനായ സതീഷ് പി. കുറുപ്പ് സമീപം.

## ഗൂഗിൾ തനിയെ ഹിസ്റ്ററി ഡിലീറ്റാക്കും

നമ്മൾ ഇന്റർനെറ്റിൽ എന്തൊക്കെ ചെയ്യുന്നെന്നും എവിടെയൊക്കെ സഞ്ചരിക്കുന്നെന്നും ഗൂഗിളിനറിയാം. ലൊക്കേഷൻ ഹിസ്റ്ററിയിലും ആക്റ്റിവിറ്റി ഡാറ്റായിലും സൂക്ഷിക്കുന്ന ഈ വിവരങ്ങൾ ഓട്ടോമാറ്റിക് ആയി എപ്പോൾ ഡിലീറ്റ് ചെയ്യാമെന്ന് തീരുമാനിക്കാനുള്ള അവസരം ഉപയോക്താക്കൾക്ക് നൽകാനാണ് ഗൂഗിളിന്റെ പുതിയ തീരുമാനം. സെറ്റിംഗ്സിൽ ഹിസ്റ്ററിയിൽ പോയി ഡിലീറ്റ് ഹിസ്റ്ററി കൊടുക്കേണ്ടതിനെപ്പറ്റി ഇനി ചിന്തിക്കേണ്ടതേയില്ല. ഇതിനായുള്ള ഓട്ടോ ഡിലീറ്റ് ഫീച്ചർ ആൻഡ്രോയിഡിലും ഐഒഎസിലും ലഭ്യമാകും. ഒരിക്കൽ വിവരങ്ങൾ സൂക്ഷിക്കാനുള്ള സമയപരിധി ഗൂഗിൾ അക്കൗണ്ടിൽ നൽകിയാൽ പിന്നീട് കൃത്യമായ ഇടവേളയിൽ ഗൂഗിൾ തന്നെ ലൊക്കേഷൻ ഹിസ്റ്ററിയും ആക്റ്റിവിറ്റി ഡാറ്റായും ഡിലീറ്റ് ചെയ്യും. ഗൂഗിൾ അക്കൗണ്ടിലെ മൈ ആക്റ്റിവിറ്റി സെക്ഷനിൽ സമയപരിധി നൽകാനാകും. പിന്നീട് ഗൂഗിൾ മാപ്പിലെ ലൊക്കേഷൻ ഹിസ്റ്ററിയും വെബ്സൈറ്റുകളുടെയും ഗൂഗിളുമായി ബന്ധപ്പെട്ട ആപ്പുകളുടെയും ആക്റ്റിവിറ്റി ഡാറ്റയും സ്വയം ഡിലീറ്റാകും. മൂന്നുമാസം മുതൽ 18 മാസം വരെ ഡിലീറ്റ് ചെയ്യാനുള്ള സമയപരിധി നൽകാം.

## കാർ വിൽപ്പന മാരുതി മുന്നിൽ

വാഹന നിർമ്മാതാക്കളുടെ സംഘടനയായ സിയാം പുറത്തുവിട്ട കണക്കുകൾ പ്രകാരം മേയിൽ രാജ്യത്ത് ഏറ്റവും കൂടുതൽ വിറ്റ 10 വാഹന മോഡലുകളിൽ എട്ടും മാരുതിയുടേതാണ്. സ്വിഫ്റ്റ് ആണ് ഒന്നാമത് (17,039 കാറുകൾ), ഓൾട്ടോ (16,394), ഡിസയർ(16,196), ബലെനോ (15,176), പുതിയ വാഗൺ ആർ (14,561), ഇക്കോ (11,739), ഹ്യുണ്ടായി ക്രെറ്റ (9,054), എലൈറ്റ് ഐ20 (8,958), മാരുതി എർട്ടിഗ (8,864), വിറ്റാര ബ്രസ (8,781) എന്നിങ്ങനെയാണ് കണക്കുകൾ സൂചിപ്പിക്കുന്നത്.

## മെഡിമിക്സിന് സുവർണ ജൂബിലി




മെഡിമിക്സ് സോപ്പ് നിർമാതാക്കളായ എ.വി.എ ഗ്രൂപ്പ് സുവർണ ജൂബിലി ആഘോഷിക്കുന്നു. ഒരു വർഷം നീണ്ടുനിൽക്കുന്ന ആഘോഷ പരിപാടികൾ ഇതോടനുബന്ധിച്ച് സംഘടിപ്പിക്കുമെന്ന് മാനേജിങ് ഡയറക്ടർ എ.വി. അനൂപ് അറിയിച്ചു.

1969ൽ ചെന്നൈയിൽ ആരംഭിച്ച സോപ്പ് നിർമാണ സംരംഭം വൈവിധ്യവത്ക്കരണത്തിന്റെ പാതയിലാണ്. ഹെർബൽ ഉത്പന്നങ്ങളുടെ പുതിയ ശ്രേണിയിൽ എ.വി.എ ഗ്രൂപ്പ് അടുത്ത രണ്ടുവർഷത്തിനുള്ളിൽ മെഡിമിക്സ് ബോഡിവാഷ്, ഷാംപൂ, ഹെയർ ഓയിൽ എന്നിവ വിപണിയിൽ എത്തിക്കും. പ്രതിദിനം ഒരു ലക്ഷം സോപ്പുകൾ വീതം നിർമിക്കുന്ന ആറു പ്ലാന്റുകളാണ് ദക്ഷിണേന്ത്യയിൽ കമ്പനിക്കുള്ളത്. 2020 സാമ്പത്തിക വർഷത്തോടെ വിറ്റുവരവ് 500 കോടി രൂപയാണ് ലക്ഷ്യം.

# ഭ്രഷ്ട്

നവാഗതരായ സച്ചിയും സാന്റിയും ചേർന്ന് രചനയും സംവിധാനവും നിർവ്വഹിക്കുന്ന ചിത്രമാണ് ഭ്രഷ്ട്. സച്ചി ആന്റ് സാന്റി ഇൻജീനിയസിന്റെ ബാനറിൽ സചിത സുരേന്ദ്രൻ, സന്ദീപ് സാന്റി എന്നിവർ ചേർന്നാണ് ചിത്രം നിർമ്മിക്കുന്നത്. വ്യത്യസ്തമായ പ്രമേയം എന്നതാണ് ചിത്രത്തിന്റെ പ്രധാന പ്രത്യേകത. വ്യക്തികളുടെ ഓരോ പ്രായത്തിലും സമൂഹം അടിച്ചേൽപ്പിക്കുന്ന ചട്ടക്കൂടുകളെക്കുറിച്ച് തുറന്നുപറയുന്ന ചിത്രമാണ് ഇതെന്ന് സംവിധായകർ പറഞ്ഞു. വാർദ്ധക്യത്തിലേക്ക് എത്തുന്നവരോട് സമൂഹം പാലിക്കുന്ന ചില നിഷ്കർഷകളുണ്ടെന്നും അത് ഭേദിക്കുന്നിടത്ത് അവരുടെ നോട്ടം പോലും പിശകായി കണക്കാക്കപ്പെടുന്ന പ്രവണതയുണ്ടെന്നും ചൂണ്ടിക്കാട്ടുകയാണ് ഈ ചിത്രം.

തിരക്കഥാകൃത്തും സംവിധായകനും നടനുമായ പി. ബാലചന്ദ്രനും കന്നട – തെലുഗ് നടി അലീഷാ ആൻഡ്രഡും ആണ് മുഖ്യ കഥാപാത്രങ്ങളെ അവതരിപ്പിക്കുന്നത്. ആശാ നായർ, അഖിലേഷ് ഈശ്വർ, ശ്രീവേണി, ബേബി മതി എന്നിരാണ് മറ്റ് താരങ്ങൾ.

ചലച്ചിത്ര – ടെലിവിഷൻ രംഗത്തെ കലാകാരന്മാരുടെയും സാങ്കേതിക വിദഗ്ദരുടെയും സംഘടനയായ കോൺടാക്ട് ന്റെ സംരംഭമായ ലെസ്സൺസ് എന്ന അഞ്ച് ചിത്രങ്ങളുടെ സമാഹാരങ്ങളിൽ ഒരു ചിത്രമാണ് ഭ്രഷ്ട്.

ഛായാഗ്രഹണം : രോഹിത് സുധാകർ.





എഡിറ്റിംഗ് : ഷാജു എസ്. ബാബു. പശ്ചാത്തല സംഗീതം : അരുൺരാജ്. അസോസ്സിയേറ്റ് ഡയറക്ടർ : ജഗൻ ആറാട്ടുകടവ്. എഫക്ട്സ് : രാജ്മാർത്താണ്ഡം. കലാസംവിധാനം, കോസ്റ്റ്യൂംസ് : സച്ചി. പി.ആർ.ഒ: റഹിം പനവൂർ. വി.എഫ്.എക്സ് : ബിജോയ് പെണ്ണുകര. ശബ്ദലേഖനം : ടി കൃഷ്ണനുണ്ണി. പോസ്റ്റർ ഡിസൈനിംഗ് : സജിത്ത് ബാലകൃഷ്ണൻ. സ്റ്റുഡിയോ : ചിത്രാഞ്ജലി. കളറിംഗ് : ആർ. മുത്തുരാജ്. ലൊക്കേഷൻ മാനേജർ : അറുമുഖം. ചെന്നൈയിലെ ചേരിയായ ചിണ്ടാതിരിപെട്ടിലായിരുന്നു സിനിമയുടെ ചിത്രീകരണം.

പരസ്യ, സോഫ്റ്റ്വെയർ മേഖലകളിൽ പ്രവർത്തിക്കുന്നവരാണ് സച്ചിയും സാന്റിയും. മഴനീർകണങ്ങൾ, ഹൃദയരാഗം എന്നീ ആൽബങ്ങളുടെ സംവിധായികയാണ് സച്ചി. ജയരാജ് സംവിധാനം ചെയ്ത വീരം എന്ന ചിത്രത്തിനു ശേഷം ചന്ദ്രമോഹൻപിള്ള നിർമ്മിച്ച്, ഗാനരചന നിർവ്വഹിച്ച മഴനീർകണങ്ങൾ എന്ന ആൽബത്തിന് സംഗീതം നൽകിയത് യശ:ശരീരനായ രാജാമണി ആണ്. ശ്വേതാ മോഹൻ ആണ് ഗായിക. ഹൃദയരാഗം എന്ന ആൽബം സംഗീതം നൽകി ആലപിച്ചത് മധു ബാലകൃഷ്ണൻ ആണ്. മധു ബാലകൃഷ്ണൻ പ്രധാനപ്പെട്ട ഒരു കഥാപാത്രത്തെ അവതരിപ്പിക്കുന്നുമുണ്ട്. സോഫ്റ്റ്വെയർ കമ്പനി മേധാവിയും എഴുത്തുകാരനുമായ സാന്റി സംവിധാനം ചെയ്യുന്ന അടുത്ത ചിത്രങ്ങളുടെ പണിപ്പുരയിലാണ്.

# ചൂളം

മാധ്യമ പ്രവർത്തകനും പരസ്യചിത്ര സംവിധായകനുമായ രമേഷ് അമ്മാനത്ത് രചനയും സംവിധാനവും നിർവ്വഹിക്കുന്ന ചൂളം എന്ന ചിത്രത്തിൽ ചലച്ചിത്ര സംവിധായകൻ എം.എ. നിഷാദ് കേന്ദ്ര കഥാപാത്രത്തെ അവതരിപ്പിക്കുന്നു. വിഷൻ ഫിലിംസിന്റെ ബാനറിൽ രത്നസിംഗ്, സിജ രമേഷ് എന്നിവർ ചേർന്നാണ് ചിത്രം നിർമ്മിക്കുന്നത്. പുറ്റിങ്ങൽ വെടിക്കെട്ട് അപകടവും തുടർന്നുണ്ടാകുന്ന സംഭവങ്ങളുമാണ് ചിത്രത്തിന്റെ പ്രമേയം. ഒരു സാധാരണ മനുഷ്യന്റെ ആവശ്യം ചുവപ്പു നാടയിൽ കുരുങ്ങി കിടക്കുന്നത് കാരണം പ്രതിസന്ധിയിലാകുന്നതായി ഈ ചിത്രം ചൂണ്ടിക്കാട്ടുന്നു. കൊച്ചു പ്രേമൻ, അനിൽ നെടുമങ്ങാട്, അസീസ് നെടുമങ്ങാട്, മാല പാർവ്വതി എന്നിവരാണ് ചിത്രത്തിലെ മറ്റു പ്രധാന താരങ്ങൾ. കൊല്ലം ജുഗൽ ബന്ദി ഇൻസ്റ്റിറ്റ്യൂട്ട് ഓഫ് മ്യൂസിക് ആൻഡ് ആർട്സിലെ കലാകാരൻമാരും ഇതിൽ കഥാപാത്രങ്ങളാകുന്നുണ്ട്.

ചലച്ചിത്ര – ടെലിവിഷൻ രംഗത്തെ കലാകാരൻമാരുടെയും സാങ്കേതിക വിദഗ്ദരുടെയും സംഘടനയായ കോൺടാക്ടിന്റെ സംരംഭമായ ലെസ്സൺസ് എന്ന അഞ്ച് ചിത്രങ്ങളുടെ സമാഹാരങ്ങളിൽ ഒരു ചിത്രമാണ് ചൂളം.



ഛായാഗ്രഹണം : രത്നസിംഗ് മേക്കപ്പ് : മനോജ് അങ്കമാലി. ചിത്രസംയോജനം: ശിവകുമാർ. പശ്ചാത്തല സംഗീതം :ബി.ആർ. ബിജുറാം.പി.ആർ.ഒ. : റഹിം പനവൂർ. ശബ്ദമിശ്രണം : ഗണേശ് മാരാർ.

മൺഡ്രോതുരുത്തും സമീപ പ്രദേശങ്ങളിലുമായിട്ടായിരുന്നു ചിത്രീകരണം. ദി ഗിഫ്റ്റ് എന്ന ഹ്രസ്വ ചിത്രത്തിലൂടെ ഏറെ ശ്രദ്ധേയനായ സംവിധായകനാണ് രമേഷ് അമ്മാനത്ത്.

– റഹിം പനവൂർ പി.ആർ.ഒ.

# സോംഗ് ഓഫ് സൈലൻസ്

നവാഗതനായ സാജൻ മാത്യു സംവിധാനം ചെയ്ത സംഭാഷണമില്ലാത്ത ഹ്രസ്വ ചിത്രമാണ് സോംഗ് ഓഫ് സൈലൻസ്. മൂവി ലവേഴ്സ് അസോസിയേഷന്റെ ബാനറിൽ ബാബു ഫുട്‌ലൂസേഴ്സാണ് ചിത്രം നിർമ്മിച്ചത്. മൊയ്തുണ്ണി എ.ഇസഡ് ആണ് രചന. സംഭാഷണമില്ലാതെ സംഗീതത്തിന്റെ മാത്രം പശ്ചാത്തലത്തിലുള്ള സസ്പെൻസ് ത്രില്ലർ ചിത്രമാണിത്. മാതാപിതാക്കളുടെ ഏക മകളായ ഏഴു വയസ്സുകാരി മൂകയാണ്. സംസാരിക്കാൻ കഴിയാത്ത അവൾ തന്റെ ജീവിതത്തിലെ നിശബ്ദത സമൂഹത്തോട് വിളിച്ചോതുന്നതാണ് ഈ ചിത്രത്തിന്റെ പ്രമേയം. സംഭാഷണമില്ലാതെ സംഗീതത്തിലൂടെ അവതരിപ്പിക്കുന്ന ഹ്രസ്വ ചിത്രം എന്നതു തന്നെയാണ് ഇതിന്റെ പ്രത്യേകത.

അരവിന്ദ് വി.കെ, തരുൺ തിലക്, ബിനു ജെയിംസ്, സതീഷ് പി. കുറുപ്പ്, യൂസ്റ്റിൻ തോമസ്, കുമാരി കാജൽ, ഷമീം, അനീഷ്, സജിത്ത്, സുജിൻ, ശ്രീകുമാർ. എസ്., ജഗദീഷ് എം.ആർ, അജികുമാർ, രാജീവ് തുളസീധരൻ, മേഘ എം.എസ്. കുമാർ, ബേബി പാർവണേന്ദു, ബേബി അക്ഷയ ദീപക് എന്നിവരാണ് അഭിനേതാക്കൾ. പുതുമുഖം ബേബി കാജൽ ആണ് മൂകയായ കഥാപാത്രത്തെ അവതരിപ്പിക്കുന്നത്.



ഛായാഗ്രഹണം: ബിനോഷ് തമ്പി. എഡിറ്റിംഗ്:ദീപു ശങ്കർ. ക്രിയേറ്റീവ് ഹെഡ്:ദിലീഷ്.പി. പശ്ചാത്തല സംഗീതം: രാജേഷ് വി.ബി. അസോസ്സിയേറ്റ് ഡയറക്ടർ : ജയരാജ് ഹരി. പി.ആർ.ഒ : റഹിം പനവൂർ. കലാസംവിധാനം : മനോജ് സാവി. ക്രിയേറ്റീവ് കോൺട്രിബ്യൂട്ടർ : ലിജി വർഗ്ഗീസ്. ലൊക്കേഷൻ മാനേജർമാർ : അനീഷ് ബി.എസ്, അനീഷ് രാജ്. സൗണ്ട് എഞ്ചിനീയർമാർ : സന്ദീപ് വേണി, ജിജോ റോബിൻ. അസോസിയേറ്റ് ക്യമറാമാൻ : വിഷ്ണു അരവിന്ദ്. ക്യാമറ ടീം : അനൂപ്, സൽമാൻ, വൈശാഖ്. യൂണിറ്റ്: ബിനു ആന്റ് ക്രൂ.

# തഞ്ചമട നീ എനക്ക്

സിനിമഎഡിറ്റിംഗിൽ 33 വർഷത്തോളം അനുഭവ സമ്പത്തുള്ള എം.ചാർളി നിർമ്മിച്ച് തിരക്കഥയും സംഭാഷണവും എഴുതി ചീഫ്എഡിറ്റിംഗും നിർവഹിച്ച് സംവിധാനം ചെയ്യുന്ന തമിഴ്ചിത്രമാണ് തഞ്ചമട നീ എനക്ക്. റിയൽമീഡിയയുടെ ബാനറിൽ നിർമ്മിക്കുന്ന ഈ ചിത്രത്തിന്റെ കോ-പ്രൊഡ്യൂസർ സി.തുളസിയും എക്സിക്യൂട്ടീവ് പ്രൊഡ്യൂസർ അഷ്ടമൻ പോറ്റിയും ആണ്. നിസാം ബീമാപള്ളിയുടേതാണ് കഥ. കോളേജ് വിദ്യാർത്ഥികളായ അരുണും ശ്വേതയും പ്രണയത്തിലാണ്. സമ്പന്നനായ എസ്.പിയുടെ മൂന്നു മക്കളിൽ ഒരാളാണ് ശ്വേത. എസ്.പി ക്ക് രണ്ട് പെൺമക്കളും ഒരു മകനുമാണ്. ഭാര്യ ജീവിച്ചിരിപ്പില്ല. വൈദ്യർകുടുംബത്തിലെ അംഗമാണ് അരുൺ. ജാതിയിലും സമ്പത്തിലും തൊഴിലിലും ഏറെ അന്തരങ്ങളുള്ള രണ്ട് കുടുംബങ്ങൾ. ശ്വേതയുടെ അച്ഛൻ നല്ല മനസ്സിന്റെ ഉടമയാണെങ്കിലും ഇളയച്ഛൻ പ്രശ്നക്കാരനാണ്. ആത്മാർത്ഥ പ്രണയിതാക്കളായ അരുണും ശ്വേതയും പലവിധ പ്രശ്നങ്ങൾ നേരിടുന്നു. സാധാരണ പ്രണയകഥകളിൽ നിന്ന് ഏറെ വ്യത്യസ്തമായ തലങ്ങളിലൂടെയാണ് കഥ മുന്നോട്ടു പോകുന്നത്. ജാതിചിന്ത യഥാർത്ഥ പ്രണയത്തെ നഷ്ടപ്പെടുത്തുന്നുവെന്ന് ഈ ചിത്രം ചൂണ്ടിക്കാട്ടുന്നു. ഏറെ സസ്പെൻസ് നിറഞ്ഞ പ്രണയചിത്രമാണ് ഇതെന്ന് സംവിധായകൻ പറഞ്ഞു.

ഡോ. ടിറ്റോ, ധർമ്മ, ബിനീഷ് ബാസ്റ്റിൻ, സലാം കുന്നത്ത്, അഷ്ടമൻ പോറ്റി, നിസ്സാം ബീമാപള്ളി, അനിൽ സ്വാമി, ഹസ്സൻ ബീമാപള്ളി, ശങ്കർജി, നടേശൻ, ടൈഗർ ഖാൻ, വെളുത്തുകട്ട് അപ്പു, അറിവാനന്ദൻ, മുൻഷി, അജിത്, അശോക്‌രാജ്, എ.കെ.എസ്, ബാല സൂര്യ, ബിജു പോററി, ഗോപൻ, ധനസിങ്ക രാജ്, അജയൻ, കൃഷ്ണൻകുട്ടി, സുരഭി, ശരണ്യ, സന്ധ്യ, പ്രിയങ്ക, രഞ്ജിത, അനിത, ശില്പ (തിരുനങ്കൈ), ചന്ദ്രിക തുടങ്ങിയവരാണ് പ്രധാന താരങ്ങൾ. തമിഴ് നടൻ ഡോ. ടിറ്റോ ആണ് നായകൻ. മലയാളിയായ സുരഭി ആണ് നായിക. രണ്ടാമത്തെ നായിക ശരണ്യയും മലയാളിയാണ്. വില്ലൻ കഥാപാത്രത്തെ അവതരിപ്പിക്കുന്നത് മലയാളിയായ ബിനീഷ് ബാസ്റ്റിൻ (തെറി ഫെയിം) ആണ്. രണ്ടാമത്തെ നായകൻ ബാംഗ്ലൂർ സ്വദേശി ധർമ്മ ആണ്.




ഛായാഗ്രഹണം: ജെറിൻ, നിജാം. ഗാനരചന: മുരുകൻ മന്ദിരം, അറിവാനന്ദൻ, സിന്ധു മുരുകൻ. സംഗീത സംവിധാനം: ഡോ.വാഴമുട്ടം ബി. ചന്ദ്രബാബു. ഗായകർ: മധു ബാലകൃഷ്ണൻ, അൻവർ സാദത്ത്, ഡോ. പന്തളം ബാലൻ, ഇഷാൻ ദേവ്, രാജേഷ്‌വിജയ്, രാജേഷ്‌രാജ്, ദീക്ഷ്, ഡോ. വാഴമുട്ടം, ബി. ചന്ദ്രബാബു, അഖില ആനന്ദ്, ലക്ഷ്മി ജയൻ, സൗമ്യ സനാദനൻ, ശ്രീലക്ഷ്മി നാരായണൻ, ചന്ദന രാജേഷ്. എഡിറ്റർ: അബിജയ്. കലാസംവിധാനം: ഉദയൻ പൂങ്കോട്. മേക്കപ്പ്: ഡാർവിൻ. കോസ്റ്റ്യൂംസ്: വി. വിനോദ്. കോറിയോഗ്രാഫി: പത്മലാൽ (പത്മൻ), കീർത്തിലാൽ. പ്രൊഡക്ഷൻ കൺട്രോളർമാർ: എസ്.പി. ശേഖർ, ദിലീപ്. പി.ആർ.ഒ: റഹിം പനവൂർ. പശ്ചാത്തല സംഗീതം: മിനിബോയ് ഗ്രീൻ. എഫക്ട്സ്: എസ്.പി ശേഖർ. അസോസിയേറ്റ് ഡയറക്ടർമാർ: സിന്ധു മുരുകൻ, നടരാജ് ചെന്നൈ. സ്റ്റിൽസ്: മിൽട്ടൻ എം.എൻ. സ്റ്റുഡിയോ: ശ്രീസായി സ്റ്റുഡിയോ, ചെന്നൈ. പോസ്റ്റ്ഡിസൈനിംഗ്: രമ്യ, വി മീഡിയ ചെന്നൈ. പ്രൊഡക്ഷൻ മാനേജർമാർ: നവാസ്, സജു, കൃഷ്ണൻ കുട്ടി.

-റഹിം പനവൂർ, പി.ആർ.ഒ



ഫാ. ഡോ. യബ്രേസ് പീറ്റർ
ചൈൽഡ് വെൽഫെയർ ബോർഡ്
കമ്മറ്റി മെമ്പർ

# പിരിമുറുക്കമില്ലാതെ ജോലിചെയ്യാൻ

ജോലിസ്ഥലത്തെ പ്രശ്നങ്ങൾ സമ്മർദ്ദത്തിലേക്ക് നേരിട്ട് നയിക്കുന്നുവെന്ന് കണ്ടെത്തിയാൽ മാത്രമേ ഇതിനായുള്ള കൗൺസലിങ്ങും സൈക്കോതെറാപ്പിയും തുടങ്ങേണ്ടതുള്ളൂ. കാരണം, ഈ ലക്ഷണങ്ങൾ മറ്റു പല മാനസിക പ്രശ്നങ്ങളിലും ഏറിയും കുറഞ്ഞതുമായ അളവിൽ കാണപ്പെടാറുണ്ട്.

മാനസിക സമ്മർദ്ദമുണ്ടാക്കുന്ന കാരണങ്ങളിൽ ഏറ്റവും മുന്നിൽ നിൽക്കുന്നത് തൊഴിലിടങ്ങളിലെ പ്രശ്നങ്ങളാണ്. സമയപരിധി കൃത്യമായി പാലിക്കാൻ കഴിയാത്ത, കാര്യങ്ങൾ തീരുംവരെ ജോലിചെയ്യേണ്ടവർക്കിടയിൽ അതുണ്ടാക്കുന്ന സമ്മർദം വളരെ വലുതാണ്. പലപ്പോഴും ഉത്കണ്ഠ, വിഷാദം, ആത്മഹത്യാ പ്രവണത തുടങ്ങിയ മാനസികാരോഗ്യ പ്രശ്നങ്ങളിലേക്ക് ഇത് അവരെ തള്ളിവിടാറുണ്ട്.

അവബോധം, വൈകാരികം, ശാരീരികം, പെരുമാറ്റം എന്നിങ്ങനെ പ്രധാനമായും നാലു രീതിയിൽ തൊഴിലിടങ്ങളിലെ മാനസികസമ്മർദ്ദം ഒരാളെ ബാധിക്കുന്നു. അവ പല ലക്ഷണങ്ങളുടെ രൂപത്തിൽ പുറത്തുവരുന്നു. ഈ ലക്ഷണങ്ങളുള്ള വ്യക്തി ചികിത്സയ്ക്ക് വരുകയാണെങ്കിൽ വിഷാദരോഗം പോലെയുള്ള കാര്യങ്ങൾ, മറ്റ് സമ്മർദ്ദങ്ങൾ ഉണ്ടാക്കുന്ന അനുഭവങ്ങൾ, ഹോർമോൺ സംബന്ധിയായ പ്രശ്നങ്ങൾ, മറ്റ് മാനസിക രോഗങ്ങൾ തുടങ്ങിയവ ഇല്ലെന്ന് ഉറപ്പുവരുത്തുന്ന പരിശോധനകൾ നടത്തും.

ജോലിസ്ഥലത്തെ പ്രശ്നങ്ങൾ സമ്മർദ്ദത്തിലേക്ക് നേരിട്ട് നയിക്കുന്നുവെന്ന് കണ്ടെത്തിയാൽ മാത്രമേ ഇതിനായുള്ള കൗൺസലിങ്ങും സൈക്കോതെറാപ്പിയും തുടങ്ങേണ്ടതുള്ളൂ. കാരണം, ഈ ലക്ഷണങ്ങൾ മറ്റു പല മാനസിക പ്രശ്നങ്ങളിലും ഏറിയും കുറഞ്ഞതുമായ അളവിൽ കാണപ്പെടാറുണ്ട്.

### അവബോധം

ശ്രദ്ധ കേന്ദ്രീകരിക്കുന്നതിനുള്ള ബുദ്ധിമുട്ട് എല്ലാറ്റിലും നിരാശ കാണുന്നു, ഉത്കണ്ഠയുളവാക്കുന്ന ചിന്തകൾ, തുടർച്ചയായ ആധി, തീരുമാനമെടുക്കാനുള്ള ബുദ്ധിമുട്ട്, പുതിയകാര്യങ്ങൾ പഠിച്ചെടുക്കുന്നതിന് തടസ്സം നേരിടുക, ദുഃസ്വപ്നങ്ങൾ കൂടുതലായവ കാണുക, കുറ്റബോധം, കൂടിവരുന്ന മറവി, കാര്യ



ങ്ങൾ വിട്ടുപോവുക (പക്ഷേ, വിട്ടുപോയതായി പിന്നീട് മനസ്സിലാക്കാൻ തനിയെ സാധിക്കും), കാര്യങ്ങളെ ഏകോപിപ്പിക്കാനുള്ള ബുദ്ധിമുട്ട്, യുക്തിവിചാരം കുറയുക.

### വൈകാരികം

സന്തോഷമില്ലായ്മ, ആത്മവിശ്വാസം കുറയുക, ഒറ്റപ്പെട്ടതായും അവനവന്റെ മൂല്യം കുറഞ്ഞതായും തോന്നുക. ഒന്നിനോടും ഒരു താത്പര്യവും തോന്നാതിരിക്കുക, മടുപ്പ് അനുഭവപ്പെടുക, പെട്ടെന്ന് ദേഷ്യം വരിക, പൊട്ടിത്തെറിക്കുക, ചിലപ്പോൾ പെട്ടെന്ന് കരച്ചിൽ വരുക, വിശ്രമാവസ്ഥയിലേക്ക് പോകാൻ കഴിയാതിരിക്കുക, ഒരുപാട് കാര്യങ്ങൾ ചെയ്യാനുണ്ടെന്നുള്ള ടെൻഷൻ അനുഭവപ്പെടുക, ആത്മനിയന്ത്രണം നഷ്ടമാകുമോ എന്ന് തോന്നുക.

### ശാരീരികം

ക്ഷീണം, ശക്തിക്കുറവ്, വയറിളക്കം / മലബന്ധം, തലയ്ക്ക് പെരുപ്പ്, വായ് ഉണങ്ങുക, വിഴുങ്ങാൻ ബുദ്ധിമുട്ട്, വയറിനകത്ത് എപ്പോഴും ഞരങ്ങലും മൂളലും, നെഞ്ചിടിപ്പ്, വിറയൽ, പെട്ടെന്ന് നടുങ്ങുക, വിട്ടുമാറാത്ത തലവേദന, ശ്വസനത്തിന് ബുദ്ധിമുട്ടുള്ളതുപോലെ തോന്നുക, ലൈംഗിക താത്പര്യക്കുറവ്, ഉറക്കം കുറയുക, നെഞ്ചെരിച്ചിൽ, മുടി കൂടുതലായി കൊഴിയുക, ഭക്ഷണം വേണ്ടെന്ന് തോന്നുക, ഇല്ലെങ്കിൽ അമിതമായി ആഹാരം കഴിക്കുക.

### പെരുമാറ്റം

നന്നായി വസ്ത്രധാരണം ചെയ്യാനും ഒരുങ്ങാനുമൊക്കെയുള്ള താത്പര്യം കുറയുക, സമയനിഷ്ഠ കുറയുക, ജോലിക്കു വരാൻ മടി, കൂടെയുള്ളവരെ സംശയിക്കുക, എല്ലാം പിന്നേക്ക് മാറ്റിവെക്കുക, ഉത്തരവാദിത്വങ്ങൾ അവഗണിക്കുക, നിസ്സംഗത അനുഭവപ്പെടുക, സാമൂഹികമായ ഒറ്റപ്പെടൽ, ലഹരി ഉപയോഗിക്കുക, ജോലിയിലുണ്ടായ കുറവുകൾ മറയ്ക്കാൻ നുണ പറയുക, വഞ്ചിക്കുക, നഖം കടിക്കുക, കസേരയിൽ അടങ്ങിയിരിക്കാൻ സാധിക്കാതെ വരുക.

### ടെൻഷൻ മാറാൻ എന്തുചെയ്യണം

നമ്മുടെ സന്തോഷവും സമാധാനവും മറ്റുള്ളവരുടെ ഉത്തരവാദിത്വമോ ജോലിയോ അല്ല, നമ്മുടേത് മാത്രമാണ് എന്ന് തിരിച്ചറിയണം. സാഹചര്യങ്ങളോ ആളുകളോ അല്ല, നമ്മുടെ ചിന്താരീതികളും പ്രവൃത്തികളുമാണ് മാറേണ്ടത്.

- ജോലിയുടെ ലക്ഷ്യങ്ങളെപ്പറ്റി കൃത്യമായ ബോധ്യമുള്ളവരായിരിക്കുക.
- അറിയാത്ത കാര്യങ്ങൾ ചോദിച്ചു മനസ്സിലാക്കി പ്രവർത്തിക്കുക. ഇതുവഴി ആധിയും പിഴവുകളും ഒഴിവാക്കാം.
- കൃത്യസമയത്ത്, അല്ലെങ്കിൽ ഒരല്പം നേരത്തേ ജോലിക്ക് എത്തുക. വെപ്രാളവും ടെൻഷനും ഒഴിവാക്കാൻ അത് ഏറെ ഉപകാരപ്പെടും.
- ചെയ്തു തീർക്കേണ്ട കാര്യങ്ങൾ ഊഴത്തിനനുസരിച്ച് വർഗീകരിക്കുക. അത് കുറിച്ചുവെയ്ക്കാം. അങ്ങനെയെങ്കിൽ താത്കാലികമായ മറവികൾ ഉണ്ടാകാതിരിക്കും.
- ശ്രദ്ധയോടെ ജോലിചെയ്യുക. ഇടയിലുള്ള സംസാരം, ഫോൺ ഉപയോഗം, വിനോദത്തിനായുള്ള മറ്റ് കാര്യങ്ങൾ തുടങ്ങിയവ ഒഴിവാക്കുക.
- 'നോ' പറയാൻ പഠിക്കുക. സാധിക്കുമെങ്കിൽ കഴിയുന്ന കാര്യങ്ങളിൽ തീർപ്പാക്കാൻ ശ്രമിക്കുക.
- മറ്റുള്ളവരുടെ സ്ഥാനത്ത് നിന്ന് ചിന്തിക്കാനും തീരുമാനമെടുക്കാനും ശ്രമിക്കുക.
- സഹപ്രവർത്തകരുമായി സൗഹൃദത്തിലും സഹവർത്തിത്വത്തിലും പ്രവർത്തിക്കുക.
- നമ്മുടെ പരിധിയിൽ നിൽക്കാത്ത പ്രശ്നങ്ങൾ മേലധികാരിയിലേക്ക് എത്തിക്കുക. അതുവഴി നിർണായകമായ തീരുമാനങ്ങൾ എടുക്കുന്നതിന്റെ സമ്മർദ്ദം കുറയ്ക്കാൻ സാധിക്കും.
- നമ്മെ ചിന്താകുലരാക്കുന്ന ആധിപിടിപ്പിക്കുന്ന കാര്യങ്ങൾ കണ്ടെത്തി ആ ജോലികൾ ആദ്യം തീർക്കാൻ ശ്രമിക്കുക.
- ചെയ്യാൻ പറ്റുമെന്ന് ഉറപ്പില്ലാത്ത കാര്യങ്ങൾ ഏറ്റെടുക്കാതിരിക്കുക.
- സമയം ക്രമീകരിക്കുക. പ്രാധാന്യവും ആവശ്യവും അനുസരിച്ച് മാത്രം സമയം ചെലവഴിക്കുക.
- ഭക്ഷണവും വെള്ളവും ഒഴിവാക്കി ജോലി ചെയ്യരുത്. സുഖമില്ലെങ്കിൽ വിശ്രമിക്കുക.
- ഒരു കാര്യം ചെയ്യാൻ സാധിക്കില്ല എന്ന് ഉറപ്പുണ്ടെങ്കിൽ, അത് വിട്ടുകളഞ്ഞ് മുന്നോട്ടു പോവുക.
- ഊഹങ്ങൾ നിർത്തി, വ്യക്തത നേടുക.
- ഓഫീസ് കാര്യങ്ങൾ കഴിവതും ഓഫീസിൽ അവസാനിപ്പിക്കുക.



# ചിരിക്കാം പുഞ്ചിരിക്കാം

ചിരി നിങ്ങളുടെ മുഖവില ഉയർത്തുന്നു – റോബർട്ട് ഹാർലിങ്ങ്

ചിരി നമ്മുടെ ജീവിതങ്ങളെ വലിയ രീതിയിൽ സ്വാധീനിക്കുന്നു. ചിരി നമ്മളെയും നമ്മുടെ ശരീരത്തെയും ചുറ്റുമുള്ളവരെയും ഊർജ്ജസ്വലരാക്കി മാറ്റുന്നു. ചിരി ഒരു വ്യക്തിയെ കൂടുതൽ ആകർഷകമാക്കുന്നു. ചുരുക്കി പറഞ്ഞാൽ കൂടെക്കൂടെയുള്ള ചിരി കൊണ്ടും പുഞ്ചിരികൊണ്ടും നമ്മുടെ ചുറ്റുപാടിനെ നമുക്ക് മനോഹരമാക്കുവാൻ കഴിയും. നിങ്ങളുടെ ചുണ്ടിൽ വിരിയുന്ന ഓരോ ചിരിയും നിങ്ങളുടെ ആരോഗ്യത്തിൽ നിങ്ങൾ നടത്തുന്ന നിക്ഷേപമാണ്. ചിരിക്കുമ്പോൾ ഉണ്ടാകുന്ന പോസിറ്റീവായ വികാരങ്ങൾക്ക് മനസ്സിന്റെ സമ്മർദ്ദങ്ങളെ **(Stress)** ലഘൂകരിക്കാൻ കഴിയും എന്നതാണ് ഗവേഷകരുടെ അഭിപ്രായം.

ചിരിയും പുഞ്ചിരിയും നമ്മുടെ സന്തോഷവും സ്നേഹവും സൗഹൃദവും പ്രോത്സാഹനവും കാരുണ്യവും പ്രകടിപ്പിക്കുവാനുള്ള ഏറ്റവും ലളിതമായ മാർഗ്ഗമാണ്. ഹൃദയത്തിൽ മുളയ്ക്കുകയും മുഖത്ത് വിരിയുകയും ചെയ്യുന്ന ശരീര ചലനമാണ് ചിരി. നിങ്ങൾ അപകടകാരിയല്ല എന്ന സന്ദേശമാണ് ചിരി നൽകുന്നത്. ഒരാൾ സന്തോഷവാനാണോ അല്ലയോ എന്നത് തിരിച്ചറിയുവാനുള്ള സാർവ്വത്രിക ചിഹ്നം കൂടിയാണ് ചിരി. ചിരിയെന്ന ശരീര ചലനത്തിന് പലപ്പോഴും അത്ഭുതങ്ങൾ സൃഷ്ടിക്കുവാൻ കഴിയും.

മരുന്നു കഴിച്ചാൽപോലും നിയന്ത്രണ വിധേയമാവാത്ത പിരിമുറുക്കത്തെയും രക്തസമ്മർദ്ദത്തെയും പോലും വരുതിയിൽ വരുത്താൻ സഹായിക്കുന്ന ചിരി യഥാർത്ഥത്തിൽ ഒരു ഔഷധം തന്നെയാണ്.

മറ്റുള്ളവരുടെ മനസ്സുകളുടെ പൂട്ട് തുറക്കുവാനുള്ള താക്കോലാണ് ചിരി. നിങ്ങൾ ആരെയെങ്കിലും നോക്കി ചിരിച്ചു നോക്കൂ 99 ശതമാനവും അവർ പുഞ്ചിരി തിരിച്ചു നൽകും. പെട്ടെന്ന് പ്രശസ്തനാകാനുള്ള ഒരു മാർഗം കൂടിയാണ് ചിരി. 'പുഞ്ചിരിച്ച് കൊണ്ടാവണം നാം മറ്റുള്ളവരെ പരിചയപ്പെടുന്നത് എന്തെന്നാൽ പുഞ്ചിരി സ്നേഹത്തിന്റെ ആരംഭമാണ്' എന്നാണ് മദർ തെരേസ പറഞ്ഞ് വയ്ക്കുന്നത്. എപ്പോഴും ചിരിച്ച മുഖത്തോടെ കാണപ്പെടുവാൻ നാം ശ്രദ്ധിക്കണം. ഒരാൾ സന്തോഷവാനാണ് എന്നതിനുള്ള സാർവ്വത്രിക ചിഹ്നമാണ് പുഞ്ചിരി. പുഞ്ചിരിയെ നമ്മുടെ സന്തതസഹചാരിയാക്കുവാൻ നാം എപ്പോഴും ശ്രദ്ധിക്കണം. ചിരിക്കാത്ത ഒരുദിവസം പോലും നമ്മുടെ ജീവിതത്തിലില്ല എന്ന് നാം ഉറപ്പ് വരുത്തണം. 'ചിരിക്കാത്ത ദിവസമാണ് ജീവിതത്തിലെ ഏറ്റവും പാഴായ ദിവസം' എന്ന ചാർലി ചാപ്ലിൻ ചിന്ത എപ്പോഴും ഓർമ്മയിൽ സൂക്ഷിക്കാൻ നമുക്ക് കഴിയണം.

### പുഞ്ചിരി പലതരം

പുഞ്ചിരിയെ പൊതുവേ നമുക്ക് മൂന്നായി തരം തിരിക്കാം. അടഞ്ഞ പുഞ്ചിരി, സർക്കാസ്റ്റിക് പുഞ്ചിരി, തുറന്ന പുഞ്ചിരി എന്നിവയാണവ.

### അടഞ്ഞ പുഞ്ചിരി (Closed Smile)

പല്ലുകൾ മറയപ്പെട്ട തരത്തിലുള്ള ചിരിയാണ് അടഞ്ഞ പുഞ്ചിരി. ഇത്തരത്തിൽ ചിരിക്കുന്ന വ്യക്തി നിങ്ങളോട് എന്തോ രഹസ്യം പങ്കിടുവാൻ പോകുന്നു എന്നൊരു വ്യാഖ്യാനമുണ്ട്.



യഥാർത്ഥ പുഞ്ചിരി



കൃത്രിമ പുഞ്ചിരി

### സർക്കാസ്റ്റിക് പുഞ്ചിരി (Sarcastic Smile)

മുഖത്തിന്റെ ഇരുവശത്തും വിപരീത വികാരം കാണുവാൻ സാധിക്കുന്ന രീതിയിലുള്ള ചിരിയാണ് സർക്കസ്റ്റിക് പുഞ്ചിരി. പരിഹാസചുവയോടെയുള്ള ചിരിയാണിത്.

### തുറന്ന പുഞ്ചിരി (Open Smile)

പല്ലുകൾ പ്രദർശിപ്പിക്കുന്ന തരത്തിലുള്ള പുഞ്ചിരിയാണ് തുറന്ന പുഞ്ചിരി. തുറന്ന മനോഭാവമുള്ള വ്യക്തികളാണ് പൊതുവേ ഇത്തരത്തിൽ ചിരിക്കുന്നത്.

### ചിരിയുടെ ആരോഗ്യപരമായ ഗുണങ്ങൾ

ഓരോ വ്യക്തിയും ചിരിക്കാനുള്ള കഴിവോടെയാണ് ഈ ലോകത്തിലേക്ക് വരുന്നത്. ഇത് മനുഷ്യന്റെ നൈസർഗ്ഗീകമായ ഒരു കഴിവാണ്. എന്നാൽ പ്രായം മുന്നോട്ട് പോകും തോറും നമ്മുടെ മുഖത്തെ ചിരി കുറഞ്ഞു വരുന്നു എന്ന് കാണുവാൻ സാധിക്കും. ഒരു കുട്ടി ഒരു ദിവസം നാനൂറ് തവണ വരെ ചിരിക്കുമ്പോൾ ഒരു മുതിർന്ന വ്യക്തി സാധാരണയായി ഇരുപത് തവണയേ ചിരിക്കാറുള്ളൂ എന്നാണ് പഠനങ്ങൾ കാണിക്കുന്നത്. മുമ്പ് സൂചിപ്പിച്ചത് പോലെ രക്തസമ്മർദ്ദത്തെയും മാനസിക സമ്മർദ്ദത്തെയും ലഘൂകരിക്കാൻ ചിരിക്ക് കഴിവുണ്ട്. അതോടൊപ്പം തന്നെ ചിരി നമ്മുടെ ശരീരത്തിന്റെ രോഗപ്രതിരോധ സംവിധാനത്തെ (Immune system) കൂടുതൽ ശക്തമാക്കുന്നു. വേദന കുറയ്ക്കാനുള്ള അത്ഭുതകരമായ കഴിവ് പോലും ചിരിക്കുണ്ട് എന്നാണ് പറയപ്പെടുന്നത്. ചിരിയുടെ ഇത്തരം കഴിവുകൾ മനസ്സിലാക്കിയത് കൊണ്ടാവണം പല ആരോഗ്യസ്ഥാപനങ്ങളും സ്മൈൽ തെറാപ്പി (Smile Therapy) യെ അവരുടെ ചികിത്സാ സമ്പ്രദായത്തിന്റെ ഭാഗമാക്കി മാറ്റിയിരിക്കുന്നത്.

### വ്യാജ പുഞ്ചിരിയും യഥാർത്ഥ പുഞ്ചിരിയും

വ്യാജമായ പുഞ്ചിരിയുള്ള നിരവധിയാളുകളെ ദിനംപ്രതി നാം കണ്ടുമുട്ടാറുണ്ട്. വളരെ എളുപ്പത്തിൽ തന്നെ ഇത് തിരിച്ചറിയാവുന്നതേയുള്ളൂ. യഥാർത്ഥ പുഞ്ചിരിയുടെ സമയത്ത് ചുണ്ടുകളുടെ ചലനത്തോടൊപ്പം കണ്ണുകൾക്ക് ചുറ്റും ചുളിവുകൾ കൂടി പ്രത്യക്ഷപ്പെടുന്നു. വ്യാജ പുഞ്ചിരിയുടെ സമയത്ത് ചുണ്ടുകൾ വിടരുമെങ്കിലും കണ്ണുകൾക്ക് ചുറ്റും വലിയ വ്യത്യാസങ്ങളൊന്നും കാണണമെന്നില്ല. അതുകൊണ്ട് ചിരി യഥാർത്ഥമാണോ അല്ലയോ എന്ന് അറിയാൻ ചുണ്ടുകളെക്കാൾ നാം നിരീക്ഷിക്കേണ്ടത് കണ്ണുകൾക്ക് ചുറ്റുമുള്ള ചലനങ്ങളെയാണ്.

ലോകം ദു:ഖമയം എന്ന് നാം കേൾക്കാറുണ്ട്. ഇത്തരത്തിലുള്ള ലോകത്തെ സന്തോഷംകൊണ്ട് നിറയ്ക്കാനുള്ള ഉത്തരവാദിത്വം നമുക്കോരോരുത്തർക്കുമുണ്ട്. അതിനുള്ള ഏറ്റവും മികച്ച ഉപകരണങ്ങളാണ് ചിരിയും പുഞ്ചിരിയും. ചിരിക്കുന്ന വ്യക്തിയെ കൂടുതൽ കാര്യക്ഷമതയും ആത്മവിശ്വാസവുമുള്ളവരായി മറ്റുള്ളവർ വിലയിരുത്താറുണ്ട്. അത്കൊണ്ട് തന്നെ ഇപ്പോൾ ചിരിക്കുന്നതിൽ കൂടുതൽ ചിരിക്കാൻ നാം ശ്രദ്ധിക്കേണ്ടതുണ്ട്. ചിരിയോടെ ദിവസം ആരംഭിക്കുകയാണ് ഇതിനുള്ള ആദ്യമാർഗം. നമ്മുടെ തന്നെ ചിരിക്കുന്ന ചിത്രങ്ങൾ നമുക്ക് കാണാവുന്ന തരത്തിൽ പ്രദർശിപ്പിക്കുന്നതും ചിരിയെ ജീവിതത്തിന്റെ ഭാഗമാക്കാൻ നമ്മെ സഹായിക്കും. സോഷ്യൽ മീഡിയയിൽ പോസ്റ്റ് ചെയ്യുന്ന ഫോട്ടോകളിലും ചിരിയുണ്ടാകുവാൻ നാം ശ്രദ്ധിക്കണം. യാത്രയിലോ മറ്റോ എവിടെയെങ്കിലും കാത്തുനിൽക്കുന്ന നിമിഷത്തിൽ അപരിചിതരെ നോക്കി പുഞ്ചിരിക്കാനും നാം ശ്രദ്ധിക്കണം. ഇത്തരം പ്രവർത്തികളിലൂടെ ചിരി നമ്മുടെ ജീവിതത്തിന്റെ ഭാഗമായി മാറും. നെറ്റി ചുളിക്കുന്നതിനേക്കാൾ ചെറിയ പേശീ ചലനമേ ചിരിക്ക് ആവശ്യമുള്ളൂ. അതു കൊണ്ടുതന്നെ ചിരി ഒരിക്കലും കഠിനമല്ല. ചിരിക്കാനുള്ള മനസ്സാണ് പ്രധാനം. "Smile" എന്ന വാക്കിൽ നിന്ന് 'S' എന്ന അക്ഷരം മാറ്റിയാൽ നമുക്ക് 'Mile' എന്ന വാക്ക് ലഭിക്കും. യഥാർത്ഥത്തിൽ മൈലുകൾ നീളുന്ന ജീവിതയാത്രയിൽ ഊർജ്ജം പകരുന്ന അത്ഭുതമാണ് ചിരി. ●



**അരുൺ ജോർജ്ജ് മാമ്പ്ര**

അസിസ്റ്റന്റ് പ്രൊഫസർ
ഭാരത് മാതാ കോളേജ് ഓഫ് കൊമേഴ്സ് & ആർട്ട്സ്, ആലുവ
mail id: arunmampra@gmail.com





# ആപ്പിളും ഐഫോണും പിക്സാറുമായി ലോകത്തെ മാറ്റി പ്രതിഷ്ഠിച്ച സ്റ്റീവ് ജോബ്സ്

**ഭാഗം –18**

പേഴ്സണൽ കമ്പ്യൂട്ടറുകൾ, സംഗീതം, ആനിമേഷൻ ചലച്ചിത്രങ്ങൾ, ടാബ്‌ലെറ്റ്, ഫോണുകൾ, ഡിജിറ്റൽ പബ്ലിഷിംഗ്, കമ്പ്യൂട്ടിംഗ് എന്നീ വ്യവസായങ്ങളിൽ വിപ്ലവം സൃഷ്ടിച്ച് ലോകത്തെ മാറ്റിമറിച്ച സർഗ്ഗാത്മക പ്രതിഭയായ സ്റ്റീവ് ജോബ്സിനെപ്പറ്റിയുള്ള പരമ്പര.

സ്വിച്ചുകൾ ഉപയോഗിക്കുന്നതിനോട് സ്റ്റീവിന് വെറുപ്പായിരുന്നു. അതു ഭംഗികേടാണ്. കൈകൊണ്ടു വീശിയാൽ തുറക്കുന്ന സംവിധാനമാണ് നല്ലതെന്നാണ് അദ്ദേഹത്തിന്റെ പക്ഷം.

ഒരു ഫോൺ നമ്പർ ഡയൽ ചെയ്യാനുദ്ദേശിക്കുമ്പോൾ നമ്പർ പാഡ് തെളിയണം. എഴുതാനാഗ്രഹിക്കുമ്പോൾ കീബോർഡ് പ്രത്യക്ഷപ്പെടണം. വീഡിയോ കാണുമ്പോൾ ഇതെല്ലാം മാഞ്ഞുപോകണം. ഇതായിരുന്നു സ്റ്റീവിന്റെ സങ്കൽപ്പം. ഹാർഡ് വെയറിന്റെ സ്ഥാനത്ത് സോഫ്റ്റ് വെയർ ഉപയോഗിച്ചപ്പോൾ ഇന്റർഫേസ് കൂടുതൽ വഴക്കമുള്ളതും സ്വതന്ത്രവുമായി.

## ഗൊറില്ല ഗ്ലാസ്സ്

ഐ ഫോണിൽ ഐപോഡിനെപ്പോലെ പ്ലാസ്റ്റിക് സ്ക്രീൻ ഉപയോഗിച്ചെങ്കിലും ഗ്ലാസ്സ് ആയാൽ കൂടുതൽ ദൃഢതയും ഭംഗിയും ഉണ്ടാകുമെന്ന് സ്റ്റീവ് കരുതി. അതിന് പോറലേക്കാത്തതും ബലമുള്ളതുമായ ഗ്ലാസ്സ് വേണം.

ന്യൂയോർക്ക് അപ്സ്റ്റേറ്റിലുള്ള കോണിങ് ഗ്ലാസ്സ് ഫാക്ടറി ഒരിനം ഗ്ലാസ്സ് നിർമ്മിച്ചിരുന്നതായി അറിഞ്ഞു. 1960കളിൽ വികസിപ്പിച്ചെടുത്ത ആ കണ്ണാടി അസാമാന്യമായ ഉറപ്പുള്ളതായിരുന്നു. ഗൊറില്ലാ ഗ്ലാസ്സ് എന്നാണ് അതിനു പേരിട്ടിരിക്കുന്നത്. ആവശ്യക്കാരില്ലാത്തതിനാൽ അത് ഇപ്പോൾ ഉൽപാദിപ്പിക്കുന്നില്ലെന്ന് കമ്പനിയുടെ സിഇഒ ഡെൽ വീക്ക്സ് പറഞ്ഞു. ആറുമാസം കൊണ്ട് നിർമ്മിച്ചു നൽകിയാൽ മതിയെന്ന് സ്റ്റീവ് പറഞ്ഞു. ഡെൽ വീക്സ് തടസ്സങ്ങൾ പറഞ്ഞെങ്കിലും സ്റ്റീവ് സമ്മതിച്ചില്ല. കെന്റക്കിയിലെ ഹാരിസ് ബർഗിലുള്ള കോണിങ് ഫാക്ടറിയിൽ ഗൊറില്ല ഗ്ലാസ്സ് നിർമ്മിക്കാനാരംഭിച്ചു. നിങ്ങളില്ലായിരുന്നെങ്കിൽ ഞങ്ങൾക്ക് ഇതു സാധിക്കുമായിരുന്നില്ലെന്ന് ഐഫോൺ പുറത്തിറക്കിയ ദിവസം സ്റ്റീവ് ജോബ്സ് ഡെൽ വീക്ക്സിന് ഒരു സന്ദേശമയച്ചു.

ഐഫോൺ പൂർത്തിയായപ്പോൾ സ്ക്രീനിൽ തെളിയുന്ന ചിത്രങ്ങൾക്ക് ഫ്രെയിം തടസ്സം നിൽക്കുന്നതായി സ്റ്റീവിനു തോന്നി. പല പ്രധാന പദ്ധതികളും ഫൈനൽ സ്റ്റേജിലെത്തുമ്പോൾ പ്രവർത്തനം നിറുത്തിവെച്ച് കാര്യമായ മാറ്റങ്ങൾ നിർദ്ദേശിക്കുന്നത് സ്റ്റീവ് ജോബ്സിന്റെ സ്വഭാവമായിരുന്നു. ചങ്ങാതിമാരെ എനിക്കിതിന്റെ ഡിസൈൻ ഇഷ്ടപ്പെട്ടില്ല. അദ്ദേഹം തന്റെ സംഘത്തോടു പറഞ്ഞു. തൊഴിലാളികൾ സമ്മതിച്ചു. സ്റ്റെയിൻലെസ്സ് ഫ്രെയിമിന്റെ ചരിഞ്ഞവക്കിൽ ഗൊ



സ്റ്റീവ് ജോബ്സും ബിൽ ആറ്റ്കിൻസണും

റില്ലഗ്ലാസ്സ് സ്ക്രീൻ ഉറപ്പിച്ച് പുതിയ സ്ക്രീനുണ്ടാക്കി.

അത് ഉപകരണത്തിന്റെ എല്ലാഭാഗവും സ്ക്രീനിനു വിധേയമാണെന്ന തോന്നലുണ്ടാക്കി. ഓമനത്തവും ദൃഢവുമായ രൂപം ആന്റിനയും പ്രോസസ്സറും സർക്യൂട്ട് ബോർഡുകളുമെല്ലാം പുതുക്കിപ്പണിതു. സ്റ്റീവ് ജോബ്സിന്റെ നിയന്ത്രിക്കാനുള്ള ആഗ്രഹത്തിന്റെയും പരിപൂർണ്ണതാ സിദ്ധാന്തത്തിന്റെയും ഫലമായിരുന്നു അത്. ബാറ്ററി മാറ്റാൻപോലും പെട്ടി തുറക്കാൻ കഴിയാത്ത വിധത്തിൽ സീൽ ചെയ്തു. 1984ൽ പുറത്തിറക്കിയ മാകിന്റോഷിനെപ്പോലെ മറ്റുള്ളവർക്കു തോന്നുന്നതുപോലെ അതു കൈകാര്യം ചെയ്യരുതെന്ന് അദ്ദേഹം ആഗ്രഹിച്ചു.

ബാറ്ററികൾ മാറ്റേണ്ട ആവശ്യമില്ലാത്തതുകൊണ്ട് ഐ - ഫോൺ തീരെ കനം കുറച്ചു നിർമ്മിക്കാൻ സാധിച്ചു. അതു ഫോണിനെ കൂടുതൽ ഭംഗിയുള്ളതാക്കി.

## ഐ-ഫോൺ ഉത്ഘാടനം

സാൻഫ്രാൻസിസ്കോയിലെ മക്വേൾഡിൽ 2007 ജനുവരിയിലായിരുന്നു ഐ-ഫോണിന്റെ ഉത്ഘാടനം നടന്നത്. സ്റ്റീവ് വോസ്നിയാക്ക്, ബിൽ ആറ്റ്കിൻസൺ, ആൻഡി ഹെർട്ട് ഫെൽഡ് എന്നിവരെ കൂടാതെ 1984ലെ മാകിന്റോഷ് ടീമിനെയും സ്റ്റീവ് ജോബ്സ് ക്ഷണിച്ചു. അന്നോളം നടന്ന എല്ലാ അനാഛാദനങ്ങളേക്കാൾ മികച്ചതായിരുന്നു ഐ-ഫോണിന്റേത്.

ഇതുവരെയുള്ള സകലതിനെയും മാറ്റിമറിക്കുന്ന വിപ്ലവകരമായ ഒരു ഉല്പന്നം വല്ലപ്പോഴും ഉണ്ടാകാറുണ്ട് എന്നു പറഞ്ഞാണ് ജോബ്സ് ആരംഭിച്ചത്. ആ വിഭാഗത്തിലെ മൂന്ന് ഉൽപ്പന്നങ്ങളാണ് ഇവിടെ അവതരിപ്പിക്കുന്നത്. ടച്ച് കൺട്രോളുകളുള്ള ഒരു വൈഡ് സ്ക്രീൻ ഐപോഡാണ് ആദ്യത്തേത്. രണ്ടാമത്തേത് വിപ്ലവകരമായ ഒരു മൊബൈൽ ഫോൺ. മൂന്നാമത്തേത് ഇന്റർനെറ്റ് വാർത്താവിനിമയത്തിലെ ഒരു നാഴികക്കല്ലാണ്. ഇതെല്ലാം ഐ-ഫോൺ എന്നു പേരിട്ട ഈ ഒരു ഉപകരണത്തിൽ ഉൾക്കൊള്ളിച്ചിരിക്കുകയാണ്.

2007 ജൂൺ അവസാനമാണ് ഐഫോൺ വിൽപ്പന തുടങ്ങിയത്. പുതിയ ഉൽപ്പങ്ങൾ വിപണിയിൽ ഇറക്കുമ്പോൾ ജോബ്സ് സന്നിഹിതനാകാറുണ്ടെന്നറിയാവുന്ന ആരാധകർ പാലോ ആൾട്ടോയിലെ ആപ്പിൾ സ്റ്റോറിലും പരിസരത്തും കാത്തുനിന്നു ജോബ്സും ഭാര്യയും എത്തി. മോസ്സസ് ബൈബിൾ വാങ്ങാൻ വന്നാലെന്നപോലെ ആവേശത്തോടെ അവർ സ്റ്റീവ്ജോബ്സിനെ സ്വീകരിച്ചു. അതൊരു ഉത്സവമായിരുന്നു.

ഐ-ഫോണിന് അസൂയക്കാരും ധാരാളമുണ്ടായിരുന്നു. അഞ്ഞൂറു ഡോളർ വിലയിട്ടതുകൊണ്ട് വിൽപ്പന കുറയുമെന്ന് എതിരാളികൾ

പറഞ്ഞു. ലോകത്തിലെ ഏറ്റവും വിലപിടിച്ച ഫോണാണെന്ന് കുറ്റപ്പെടുത്തി. ബിസ്സിനസ്സുകാരായ കസ്റ്റമർമാർ കീബോർഡില്ലാത്ത അത് ഇഷ്ടപ്പെടുകയില്ലെന്നും കുറ്റപ്പെടുത്തി.

90 മില്യൻ ഐ ഫോണുകൾ 2010 അവസാനത്തോടെ വിറ്റഴിഞ്ഞു. അങ്ങനെ ആഗോള സെൽ ഫോൺ വിപണിയിൽ നിന്നുള്ള ലാഭത്തിന്റെ 50 ശതമാനം ആപ്പിൾ സ്വന്തമാക്കി.

**രോഗം**

കാൻസർ പടർന്നുകൊണ്ടിരിക്കുകയാണെന്ന് ഡോക്ടർമാർക്കും ജോബ്സിനും ബോദ്ധ്യമായി. പാൻക്രിയാസിലെ ട്യൂമർ നീക്കം ചെയ്തപ്പോൾ ജിനോം പരിശോധന നടത്തിയിരുന്നു. രോഗത്തിന്റെ യഥാർത്ഥ സ്ഥിതി മനസ്സിലാക്കിയ ഡോക്ടർമാർ ഏറ്റവും ഫലപ്രദമെന്നു തോന്നിയ മരുന്നുകളാണ് ഉപയോഗിച്ചത്. മോർഫിനുള്ള വേദന സംഹാരികളാണ് വേദനയ്ക്കു നൽകിയിരുന്നത്. അതു വിശപ്പു കുറച്ചു. പാൻക്രിയാസിന്റെ ഭാഗം മുറിച്ചുമാറ്റിയതുകൊണ്ട് പ്രോട്ടീനും മറ്റു പോഷകങ്ങളും ദഹിക്കാനാവശ്യമായ എൻസൈമുകൾ ഉൽപാദിപ്പിക്കാൻ കഴിഞ്ഞില്ല. അതു ശരീരഭാരം കുറച്ചു.

വിചിത്രമായ ഭക്ഷണശീലമായിരുന്നു സ്റ്റീവിന്റേത്. കാരറ്റ് സാലഡും നാരങ്ങയും അല്ലെങ്കിൽ ആപ്പിൾമാത്രം ആഴ്ചകളോളം കഴിക്കും. പെട്ടെന്ന് അതു നിറുത്തും. അദ്ദേഹത്തിന് വിവിധ പ്രോട്ടീനുകൾ ആശ്യമാണെന്ന് പൗവലിനും മക്കൾക്കും അറിയാമായിരുന്നു. അവർ ബ്രയാർ ബ്രൗൺ എന്ന ഒരു പാചക വിദഗ്ധനെ വരുത്തി പച്ചക്കറികളും ഔഷധ സസ്യങ്ങളും ചേർത്ത ഭക്ഷണം തയ്യാറാക്കി കൊടുത്തു.

ഐ-ഫോൺ 3G, 2008 ജൂണിൽ അവതരിപ്പിച്ചപ്പോൾ ജോബ്സിന്റെ മെലിഞ്ഞ രൂപമാണ് കാണികളുടെ ശ്രദ്ധയിൽ പെട്ടത്. ഉടലിന്റെ ശുഷ്കിച്ച രൂപം വസ്ത്രം ധരിച്ചു വേദിയിൽ നിൽക്കുന്നതായി അവർ കണ്ടു. സ്റ്റീവ് ആസന്ന മരണനാണെന്ന വാർത്ത ബ്ലോഗിലും മറ്റും പ്രചരിച്ചു. അതു ജോബ്സിനെ കോപിഷ്ഠനാക്കി.

കരൾമാറ്റി വയ്ക്കുന്ന കാര്യം ആലോചിക്കേണ്ടി വരുമെന്ന് ഓങ്കോളജി ടീമിന്റെ തലവൻ ജോർജ് ഫിഷർ മുന്നറിയിപ്പു നൽകിയിരുന്നു. നിർബന്ധം ചെലുത്തിയാൽ മാത്രമേ ഭർത്താവ് ഏതു കാര്യവും പരിഗണിക്കുകയുള്ളൂവെന്ന് പൗവലിനറിയാം. ഫിഷർ ഇക്കാര്യം ഇടയ്ക്കിടെ ഓർമ്മിപ്പിച്ചുകൊണ്ടിരുന്നു. കാലിഫോർണിയയിലെ വെയിറ്റിംഗ് ലിസ്റ്റിൽ പേര് ഉൾപ്പെടുത്തിയെങ്കിലും കരൾ ദാതാവിനെ കിട്ടാൻ വിഷമമായിരുന്നു. രക്തഗ്രൂപ്പു യോജിക്കുന്നവർ കുറവായിരുന്നു. അമേരിക്കൻ നിയമപ്രകാരം കാൻസറിനേക്കാൾ മുൻഗണന കരൾവീക്കത്തിനും മഞ്ഞപ്പിത്തത്തിനുമായിരുന്നു.

ജോബ്സിനെപ്പോലെ സമ്പന്നനായ ഒരാൾക്കുപോലും മുറപ്രകാരമല്ലാതെ കരൾ ലഭിക്കുമായിരുന്നില്ല. പൗവൽ ദിവസവും വെബ്സൈറ്റിൽ നോക്കി വെയിറ്റിംഗ് ലിസ്റ്റിലെ സ്ഥാനം നോക്കിക്കൊണ്ടിരുന്നു. കാലിഫോർണിയയിൽ ജൂൺമാസം കഴിഞ്ഞേ ഒരു കരൾ ലഭിക്കുകയുള്ളൂ. ഏപ്രിൽ മാസത്തോടെ അദ്ദേഹത്തിന്റെ കരൾ പ്രവർത്തന രഹിതമാകുമെന്ന് ഡോക്ടർമാർക്കു ബോദ്ധ്യമായി.

ഒരേ സമയം രണ്ടു സംസ്ഥാനങ്ങളിൽ പേരു രജിസ്റ്റർ ചെയ്യാം. പൗവൽ ജെയിംസ് ഈസന്റെ മെംഫിസിലെ ഹോസ്പിറ്റലിൽ പേരു രജിസ്റ്റർ ചെയ്തു. 2009 മാർച്ച് 29നുണ്ടായ കാറപകടത്തിൽ ഒരു യുവാവു മരിച്ചു. അയാളുടെ അവയവങ്ങൾ ലഭ്യമായി. സ്റ്റീവ് ജോബ്സും ഭാര്യയും മെംഫിസിലേക്കു പറന്നു ●



ബാറ്റൺ ബോസ്
നോവലിസ്റ്റ്, തിരക്കഥാകൃത്ത്, ചാനൽ പ്രോഗ്രാം ഡയറക്ടർ

Homage



## ഗിരീഷ് കർണാട് (1938-2019)

കന്നട ഭാഷയിലെ പ്രശസ്തനായ എഴുത്തുകാരനും നാടകകൃത്തും നടനും ചലച്ചിത്ര സംവിധായകനും, ടെലിവിഷൻ അവതാരകനുമായിരുന്നു ഗിരീഷ് കർണാട്. സാഹിത്യത്തിനുള്ള ഇന്ത്യയിലെ പരമോന്നത ബഹുമതിയായ ജ്ഞാനപീഠപുരസ്കാരം ലഭിച്ച ഏഴു കന്നഡക്കാരിൽ ഒരാളായിരുന്നു അദ്ദേഹം. നാലു പതിറ്റാണ്ടുകളായി നാടകങ്ങൾ രചിക്കുന്ന ഗിരീഷ് കർണാട് സിനിമാലോകത്തും സജീവമാണ്. നടൻ, തിരക്കഥാകൃത്ത്, ചലച്ചിത്രസംവിധായകൻ എന്നീ നിലകളിൽ പ്രവർത്തിച്ചിട്ടുണ്ട്. ഭാരതസർക്കാരിന്റെ പത്മശ്രീ, പത്മഭൂഷൺ പുരസ്കാരങ്ങൾ ലഭിച്ചിട്ടുണ്ട്. യയാതി, തുഗ്ലക്ക്, നാഗമണ്ഡല, ഹയവദന തുടങ്ങിയവയാണ് പ്രശസ്തമായ നാടകങ്ങൾ. സംസ്കാര, നിഷാന്ത്, ഏക്ഥ ടൈഗർ തുടങ്ങിയ ഹിന്ദി സിനിമകളിലും ദ പ്രിൻസ്, നീലക്കുറിഞ്ഞി പൂത്തപ്പോൾ എന്നീ മലയാള സിനിമകളിലും അഭിനയിച്ചിട്ടുണ്ട്. നാടകരംഗത്തെ ക്രിയാത്മകമായ പ്രവർത്തനങ്ങൾക്ക് ഹോമിഭാഭ ഫെല്ലോഷിപ്പ് നേടിയിട്ടുണ്ട്. 2019 ജൂൺ 10-ാം തീയതി 81-ാം വയസ്സിൽ അന്തരിച്ചു.



Model Code: 117/2019
Arshi Khan

**Arshi Khan** is an Indian model, actress, internet celebrity, reality television personality and active politician. She was a contestant on the popular reality television show Bigg Boss in 2017.





Model Code: 118/2019 Johan Shaji

## Want to be a Model in Advertising ?

മോഡലിംഗ് രംഗത്തേക്ക് കടക്കുവാൻ താൽപര്യമുള്ളവർ ഫോട്ടോയും ബയോഡേറ്റയും അയയ്ക്കുക.

പോർട്ട്ഫോളിയോ എടുത്തിട്ടില്ലാത്തവർക്ക് പ്രൊഫഷണൽ ഫോട്ടോഗ്രാഫേഴ്സിന്റേയും മേക്കപ് പ്രൊഫഷണൽസിന്റേയും സഹകരണത്തോടെ മിതമായ നിരക്കിൽ പോർട്ട്ഫോളിയോ തയ്യാറാക്കി നൽകുന്നതാണ്.

effectiveadcom@gmail.com
Ph: 08593 998705

Model Code:119/2019 Aaron Jose







# Poems without poetry

## the other truth

So Mie is a copywriter currently working at an advertising agency in UAE. His career spans over 29 years with stints at industry leading creative houses in Keralam and numerous campaigns. He also used to engage students in advertising at the School of Communications, Mahatma Gandhi University.



**So Mie**

"Speak. Swear. Shout. Mock. Mimic. Dubsmash. But please don't read your poems to the public!"

That was my first urge to say when I heard a recently elected parliamentarian read out his poem on stage. The cheek of him! How dare he? Doesn't he know it sucks?

Well, I calmed myself, he doesn't. Many like him don't. That's the problem with creativity. It's so tempting that everybody wants to have it. And, more dangerously, even those who don't have it think they have it.

The new parliamentarian is not the only politician who is bitten by the poetry bug. We also have a young MLA who has gotten into the public's 'to avoid' list by his mundane recitals. The scourge is further worsened by a veteran minister who considers himself to be in the big league of poetic fraternity.

Don't think that this bug is infesting only the southern tip of India. It has attacked some of our top brass in the north as well. Dig deeper into history and we'll find many a big figure secretly nursing a poetic longing.

Bizarre as it may sound, some of the world's most wicked dictators tried to write poems. Nero, the last Roman emperor, used to make people sit and listen to the tormenting recitals of his trash. The origin of the phrase 'Nero played the fiddle while Rome burned' was based on truth. Hitler and Mussolini scribbled corny poems. So did Stalin, and Saddam Hussein. Mao and Khomeini also profusely produced poetic kitsch.

So what is it about poetry that burns even the most hideous minds? One explanation is that tyrants write poetry to propagate their mean ideologies through emotionally charged words. Another assumption is that they do so to project a humane, sensitive, erudite image of themselves and earn some fame as a creative person.

Where and how did poetry originate? Well, that search would be a futile exercise. But most scholars agree that poetry has its origins in song. And song began with the early humans imitating natural sounds and expressing primordial feelings. Sounds then evolved into words. Words evolved into poetry.

The oldest surviving poem is considered to be the *Tale of the Shipwrecked Sailor* written on papyrus in an ancient Egyptian language dating back 4500 years. *The Epic of Gilgamesh* written in cuneiform in Mesopotamia is a close contender. Nothing is known about the identity of the poets who wrote them. The epics *Ramayana* and *Mahabharata,* attributed to Valmiki and Vyasa respectively, are thought to have been orally circulated in India as way back as 3300 years ago. About 550 years later came two epics in Greek, *Iliad* and *Odyssey*, composed by Homer. Epics aside, there could certainly have been hundreds of thousands of poems composed by unknown poets who belonged to indigenous cultures. Poems that perished, or were forcefully buried, with their cultural identities.

Just as human civilization and experiences have evolved, so has poetry. Ancient poetry was mostly set to rhythm for the ear whereas poetry these days are written for the eye. We usually read poems silently and don't much attend poetry readings. Despite all the transformation, one thing has remained unchanged: the fact that you have to be gifted to be a good poet. It's hard to explain what distinguishes good poetry from bad. The magic is in the interactive layering of multiple elements such as imagery, word association and, perhaps, musical qualities. You'll know whether a poem is good or bad the moment you read it.




I have a confession to make here. I, too, have occasionally fallen prey to poetic temptation. I've even gone to the extent of publishing some of my produce online and in print. I truly regret having committed this creative faux pas. Fortunately, the damage it caused on the literary landscape was minimal as it reached only a considerate few who quietly shoved it under the carpet.

Let me bring up a stunning observation made by Shakespeare, with a little twist to suit the topic. "Some are born creative. Some achieve creativity. And some have creativity thrust upon them." I wish all those who feel the creative itch belonged to the first group, whether in the case of poetry, fiction, art, or music. And I'd like to make a request of all those who fall into the other two categories. Please simply scratch the itch away and never venture beyond. Ever.

Let's have no more 'poems without poetry'.

Printed, Published and Owned by Mathew K., Effective Publications, Mulamoottil Building, Cathedral Road, Manorama South, Kottayam - 686 001 Kerala. and Printed at Southern Printing House, Sastri Road Extn., Mugal Palace Building, Collectorate P.O., Kottayam - 686 002, Kerala.




## വായനക്കാരുമായി* ദേശാഭിമാനി
## കേരളത്തിൽ ഏറ്റവും വളർച്ചയുള്ള ദിനപത്രം.

popkon.in

ഇന്ത്യൻ റീഡർഷിപ്പ് സർവ്വേയുടെ (IRS) ഏറ്റവും പുതിയ കണക്കു പ്രകാരം 2017 – 19 കാലയളവിൽ മൊത്തം വായനക്കാരുടെ എണ്ണത്തിൽ 17% വർദ്ധനയുമായി ദേശാഭിമാനി കേരളത്തിലെ പ്രാദേശിക ദിനപത്രങ്ങളിൽ വളർച്ചാനിരക്കിൽ ഒന്നാമത് എത്തിയിരിക്കുന്നു. 62.95 ലക്ഷം ആളുകളാണ് ദേശാഭിമാനി വായിക്കുന്നത്; മുൻവർഷത്തെ അപേക്ഷിച്ച് 8.94 ലക്ഷം വായനക്കാരുടെ വർദ്ധന.

പ്രിയ വായനക്കാർക്ക് നന്ദി!

*Source: IRS 2019 Q1*
**Total Readership (TR)*

**ദേശാഭിമാനി**
പ്രബുദ്ധ കേരളത്തിന്റെ ശബ്ദം